

# അരുണ



ഗാർഹികമാസിക

എഡിറ്റർ മിസ്സിസ് ഏ. വി. കളത്തിൽ; മാനേജിംഗ് എഡിറ്റർ വറുഗീസ് കളത്തിൽ എം. ഏ.

പുസ്തകം 4. | നവംബർ 1953 | ലക്കം 9

# വിനോദപ്രിയയായ ഷാമ്മി

**ഷാമ്മി—രൂപവും സ്വഭാവവും മധുരമധുരമാണ്. അവളുടെ ആഹ്ലാദം പരിസരത്തെക്കൂടെ ആഹ്ലാദമയമാക്കുന്നു. ഏകദേശം 24 വയസ്സേയുള്ളൂ. കൗമാരത്തിന്റെ പ്രസരിപ്പ് അവളുടെ കവിൾത്തടങ്ങളിൽ എപ്പോഴും കളിയാടുന്നു. ലളിതമായ ഫലിതങ്ങൾ വേദനയില്ലാത്ത വിനോദത്തിനു നിദാനമാണ്.**



ഷാമ്മിക്കു പാചകവൃത്തി അത്ര ഇഷ്ടമില്ല. എങ്കിലും ചിലപ്പോൾ പാചകം ചെയ്യാറുണ്ടു്. അമ്മ അതെല്ലാം പഠിച്ചിട്ടുണ്ടു്.

## ഒരു പാർസിപ്പെൺകുട്ടി.

അവൾ ഒരു പാർസി പെൺകുട്ടിയാണ്. വാസ്തവത്തിലുള്ള പേര് നെർഗീഷ് എന്നാണ്. നർഗോൾ എന്ന ഗ്രാമത്തിൽ തന്റെ അമ്മയുടെ വീട്ടിലാണ് നെർഗീഷ് ജനിച്ചതു്. പക്ഷേ, അവൾ ബോംബെയിലാണ് വളർന്നുവന്നതും പഠിച്ചതും.

സ്കൂൾഫൈനൽ ക്ലാസ്സിൽ തോറ്റതോടുകൂടി പഠനം മതിയാക്കി. അവൾ ഇപ്പോൾ പൊട്ടിച്ചിരിച്ചുകൊണ്ടു പറയും "അതാണ് ഞാൻ ചെയ്തിട്ടുള്ള ഏറ്റവും നല്ല കാര്യം." പഠിത്തം നിർത്തിയെങ്കിലും അവൾ പാട്ടു നിർത്തിയില്ല. അവളുടെ പാട്ടിന്റെ മാധുരി വലിയ കലാകാരന്മാരെപ്പോലും ആകർഷിച്ചു. മൂന്നു റഷ്യൻപടങ്ങളിലേക്കു ഹിന്ദിപാട്ടുകൾ പാടാൻ മി. നൂർസാര അവളെ ക്ഷണിച്ചു. ആശയുടെ പൊൻകതിരുകൾ ആ ചെറിയഹൃദയത്തിൽ അന്നു വീശി. എന്നാൽ ആയിടെ നൈരാശ്യജനകമായ ചില സംഭവങ്ങളാണ് അവളുടെ ജീവിതത്തിൽ ഉണ്ടായതു്.

"ക്ലോസ് അപ്പ്" എന്ന ഒരു സിനിമാമാസികയുടെ ആപ്പീസിൽ ക്ലാർക്കുദ്യോഗം അവൾ സ്വീകരിച്ചു. മാസികതന്നെ അധികം താമസിയാതെ നിന്നുപോയി. എന്തുചെയ്യാം. ജീവിതപ്രശ്നം ആ കൊച്ചുബാലികയുടെ നേരെത്തുറിച്ചുനോക്കി. കലാവാസന വികസിപ്പിക്കുവാനുള്ള മാർഗ്ഗങ്ങൾ കാണാതെ അവളുടെ കണ്ണുകൾ കുഴഞ്ഞു. ജൈമിനിദേവൻ, ഒമാർഖയ്യാം ഫിലിംസ് എന്നിവരുമായി ചില പടങ്ങളിൽ അഭിനയിക്കുവാൻ അവൾ ഉടമ്പടിയുണ്ടാക്കി. ഒമാർഖയ്യാം ഫിലിംസ് അവൾക്കു പ്രതിമാസം 500 രൂപാ ശമ്പളം നൽകി. രണ്ടാമത്തെ വർഷം ശമ്പളം വർദ്ധിപ്പിക്കുകയും ചെയ്തു.

അസാമാന്യമായിട്ടൊന്നും തന്റെ ജീവിതത്തിൽ സംഭവിച്ചിട്ടില്ലെന്നു് അവൾക്കു തോന്നി. അതിനാൽ ആ ഉടമ്പടിയിൽനിന്നു മോചിപ്പിക്കുവാൻ അവൾ കമ്പ

നിയോട്ട് ആവശ്യപ്പെട്ടു. കമ്പനി അനുവദിച്ചു.

ഒമാർഖയ്യാം ഫിലിംസിന്റെ ആഭിമുഖ്യത്തിൽ നിർമ്മിച്ച ഉസ്താദ് പെഡ്രോ എന്ന പടത്തിന്റെ ഡയറക്ടറായിരുന്ന ഹാരിസ് അവൾക്ക് അഭിനയത്തിനു പുതിയ വഴികൾ കാണിച്ചുകൊടുത്തു. അദ്ദേഹം പിന്നീട് ഡയറക്ട് ചെയ്ത മൽഹർ എന്ന പടത്തിൽ (ആവേശകരമായ ഒരു പടമാണതു്.) ഒരു നല്ല ഭാഗം അഭിനയിക്കാൻ അവൾക്ക് അവസരം ലഭിച്ചു. അപ്പോഴേക്ക് അവൾ ഷാമ്മി എന്ന പേരിൽ പ്രസിദ്ധയായിക്കഴിഞ്ഞിരുന്നു.

അതിനു ശേഷം കുറെ മാസങ്ങളിൽ അവൾക്കുണ്ടായ അനുഭവം അവൾ തന്നെ പറയുന്നു. "അതു കഴിഞ്ഞു കുറെ മാസത്തേക്ക് കുറെ ഉടമ്പടികളിൽ ഞാൻ ഒപ്പുവച്ചു. പക്ഷേ ജോലിയൊന്നും നടന്നില്ല. അതെല്ലാം കടലാസിൽ മാത്രം നടന്ന വേലയായിരുന്നു. അവർക്കും എനിക്കും അങ്ങനെ തന്നെ." സങ്ദിൽ എന്ന പടത്തിൽ ഒരു മോശമായ ഭാഗമാണ് അവൾക്ക് കിട്ടിയതു്. മൽഹർ ഒരു വിധത്തിൽ ഒരു വിജയമായിരുന്നു. ഖോജ്, പൈഗാം, ഹുക്കമത്ത്, ഷിഷി കി ദിവാർ, മുന്നാ എന്നീ പടങ്ങളിൽ അവൾ പ്രധാനഭാഗം അഭിനയിച്ചു. ഖർദാറിലും അവളാണു നായിക.

## അവളുടെ വിനോദം

വിശ്രമവേളകൾ വിനോദത്തിനു വേണ്ടി അവൾ ചെലവഴിക്കുന്നു. നാടൻപടങ്ങളും മറുനാടൻ പടങ്ങളും കാണുന്നതു കൗതുകകരമാണു്. ഡിറെക്റ്റീവ് നോവലുകൾ വായിക്കാനാണു കൂടുതൽ ഇഷ്ടപ്പെടുന്നതു്.

ബെററിഹട്ടൺ, ഗ്ലെൻഫോർഡ്, ദിലീപ്കുമാർ, രാജ്കപൂർ, ഗീതാബാലി എന്നിവരാണു് അവൾക്ക് ഏററവും ഇഷ്ടമുള്ള സിനിമാതാരങ്ങൾ. ഏൾ സ്റ്റാൻലി ഗാർഡ്നർ, അഗാഥാക്രിസ്റ്റി, എഡ്ഗാർ വാലസ് എന്നിവരാണ് അവൾക്ക് ഏററവും ഇഷ്ടമുള്ള പുസ്തകകർത്താക്കൾ.

## തയ്യലും പാചകവും

തയ്യലും പാചകവും അവൾക്ക് അറിയാമോ എന്നു ചോദിച്ചപ്പോൾ അവൾ പറഞ്ഞു. "എനിക്കറിയാം. അതെല്ലാം ഞങ്ങളെ അമ്മ പഠിപ്പിച്ചിട്ടുണ്ട്. ഞങ്ങൾ വിവാഹിതരാകുമെന്നാണു് അമ്മ ധരിച്ചിരുന്നതു്. സിനിമയിൽ ഞങ്ങൾ പ്രവർത്തിക്കണമെന്നു് അമ്മ സ്വപ്നത്തിൽ പോലും വിചാരിച്ചിരുന്നില്ല."

അവൾ തുടർന്നു:—"പക്ഷേ അവ രണ്ടിലും (തയ്യലിലും പാചകത്തിലും) എനിക്ക് ഒരിക്കലും രസമുണ്ടായിരുന്നില്ല. ചിലപ്പോൾ തയ്യലും ചിലപ്പോൾ പാചകവും വലിയ പ്രതിപത്തിയില്ലാതെ ഞാൻ ചെയ്യാറുണ്ട്."

ചോദ്യം—ഭക്ഷണത്തിൽ പ്രത്യേക താല്പര്യം വല്ലതുമുണ്ടോ?

ഉത്തരം—ഇല്ല.

ചോദ്യം—അതിരുചികരം?

ഉത്തരം—ഇല്ല.

ചോദ്യം—മധുരം?

ഉത്തരം— അതെ— ചോക്കലേററ്—അതെനിക്കിഷ്ടമാണ്. പക്ഷെ, അതു് അധികം തിന്നാൻ വയ്യ. എന്റെ ശരീരം തടിക്കും.

## വിഷയവിവരം



**മുഖചിത്രം**
**ലളിത**

# ഹൃദയം പിടിച്ചുപറിച്ചില്ല

എൻ. വാസവിയമ്മ

(ഷഷ്ട്യബ്ദപൂർത്തി കഴിഞ്ഞ ഒരു സാഹിത്യകാരന്റെ പുനർവിവാഹത്തെപ്പററി അദ്ദേഹം അരുണയുടെ കഴിഞ്ഞ ലക്കത്തിൽ വിവരിച്ചിരുന്നല്ലോ. അദ്ദേഹത്തെ ഭർത്താവായി വരിച്ച ചെറുപ്പക്കാരിക്ക് ഇതിനെപ്പററി ചിലതെല്ലാം പറയാനുണ്ട്. അതാണ് ഈ ലേഖനം.

പത്രാധിപർ)

അരുണയുടെ കഴിഞ്ഞ ലക്കത്തിൽ ശ്രീ എം. വാസവൻ എഴുതിയ പിടിച്ചുപറിച്ച ഹൃദയം എന്ന ലേഖനം പലരും വായിച്ചിരിക്കുമല്ലോ. അതു സഹൃദയ ലോകത്തിന്റെ പ്രത്യേക ശ്രദ്ധയ്ക്കു വിഷയീഭവിച്ചതായും അറിയുവാൻ കഴിഞ്ഞു. അത്രമാത്രമല്ല, അതിലെ പ്രതിപാദ്യവിഷയത്തിന്റെ മറുപുറം കൂടി കാണ്മാൻ പലർക്കും വലിയ കൗതുകം ജനിച്ചിരിക്കുന്നുവത്രെ. അരുണയുടെ വായനക്കാരിൽ നിന്നുണ്ടായ ആ അഭിപ്രായത്തെ ആദരിച്ച് ലേഖനത്തെപ്പററി എനിക്കു വല്ലതും പറയുവാനുണ്ടെങ്കിൽ അതു് അറിഞ്ഞാൽ കൊള്ളാമെന്നു പത്രാധിപർ എഴുതി അയച്ചിട്ടുള്ളതനുസരിച്ച് ചില സംഗതികൾ പ്രസ്താവിച്ചുകൊള്ളട്ടെ.

പത്രങ്ങൾക്കും മററും ലേഖനം എഴുതുന്ന വിഷയത്തിൽ പറയത്തക്ക പരിചയമില്ലാത്തവളാണ് ഞാൻ. അതുകൊണ്ട് എന്റെ ഈ തിരിഞ്ഞുനോട്ടം ആദ്യലേഖനത്തെപ്പോലെ സരസമായിരിക്കുമെന്നു ആരും പ്രതീക്ഷിക്കേണ്ടതില്ല. കാളിദാസന്റെയും ഭവഭൂതിയുടെയും കവിതാമാർഗ്ഗങ്ങളും എനിക്കു മിക്കവാറും അപരിചിതങ്ങളാണ്. എങ്ങനെയിരുന്നാലും വായനക്കാരുടെ മുൻപറഞ്ഞ കൌതുകത്തെ പൂരിപ്പിക്കുന്നതിനു എന്നാൽ കഴിയുംപ്രകാരം പരിശ്രമിക്കുക എന്നു മാത്രമേ ഇതിൽ ഉദ്ദേശിച്ചിട്ടുള്ളൂ.

ഒന്നാമതായി പിടിച്ചുപറിച്ച ഹൃദയം എന്ന തലക്കെട്ടിനെപ്പററിത്തന്നെ ആലോചിക്കാം. അതു കവിത്വത്തിനു ചേരുന്ന ഒരു അവാസ്തവ പ്രസ്താവന മാത്രമാണ്, പിടിച്ചുപറിക്കുക എന്നു പറയുമ്പോൾ എതിരാളിയുടെ സമ്മതം കൂടാതെ ബലം പ്രയോഗിച്ചു അപഹരിക്കുക എന്നുള്ള അർത്ഥമാണല്ലോ നമുക്കു തോന്നുക. അബലയായ ഞാൻ ശ്രീ വാസവന്റെ ഹൃദയം സ്വാധീനപ്പെടുത്തുന്ന കാര്യത്തിൽ യാതൊരു ബലവും പ്രയോഗിച്ചിട്ടില്ലെന്നുള്ളതാണു യഥാർത്ഥം. യാതൊരു കൃത്രിമത്വവും അക്കാര്യത്തിൽ രണ്ടുഭാഗത്തുനിന്നും പ്രയോഗിക്കപ്പെട്ടിട്ടില്ല. ദാമ്പത്യവിഷയത്തിൽ ഉഭയപക്ഷങ്ങളിൽ നിന്നും വളർന്നുവന്ന ആനുകൂല്യം സ്വാഭാവികഗതിയിൽ തന്നെയുള്ളതായിരുന്നു. അതു നോവലുകളിലും നാടകങ്ങളിലും വർണ്ണിക്കപ്പെട്ടിട്ടുള്ള പ്രണയഗതിയോട് അത്രതന്നെ സാദൃശ്യമുള്ളതല്ലെന്നും ഏററവും ആർജ്ജവത്തോടുകൂടി പ്രസ്താവിക്കാൻ കഴിയും. ഏതായാലും ലേഖനത്തിന്റെ തലക്കെട്ടിൽ സൂചിപ്പിച്ചിട്ടുള്ളതും അവസാനത്തിൽ ഉദ്ധരിച്ചിട്ടുള്ള ഒരു ശ്ലോകത്തിൽ വ

---

ചോദ്യം—ശരീരത്തിന്റെ വണ്ണം കുറയ്ക്കാൻ ശ്രമിക്കുന്നുണ്ടോ?

ഉത്തരം— ആവശ്യമുള്ളപ്പോൾ.

ചോദ്യം—വ്യായാമം?

ഉത്തരം—ഞാൻ ഇന്ത്യൻനൃത്തം പഠിക്കുമ്പോൾ അതായതു അതിരാവിലെ .........

ബാഡ്മിന്റൻ കളിക്കാൻ അവൾക്കു താല്പര്യമുണ്ട്. ചിലപ്പോൾ സാധ്യമെങ്കിൽ നീന്തലും അവൾ ഇഷ്ടപ്പെടുന്നു. ഡ്രൈവിങ് രസകരമെങ്കിലും ഭയമാണ്. വിമാനസാരഥ്യത്തെ പുകഴ്ത്തും. എങ്കിലും വലിയ പേടിയാണ്. ഹോക്കിയിലും ഫുഡ്ബാളിലും താല്പര്യമുണ്ട്. ആകർഷകമായ വേഷങ്ങൾ അണിയുന്നതിൽ അവൾക്കു വലിയ ഭ്രമമാണ്. ലിപ്സ്റ്റിക്ക് അല്ലാതെ മറെറാന്നും മോടിപിടിപ്പിക്കുവാൻ അവൾ ഉപയോഗിക്കാറില്ല. സിനിമയിലെ സംഗീതം അധഃപതിച്ചുവരികയാണെന്നു ഷാമ്മിക്ക് അഭിപ്രായമുണ്ട്. വിനോദസംഭരിതമായ ഒരു പടത്തിൽ അഭിനയിക്കണമെന്നുള്ളതാണ് അവളുടെ ഏററവും വലിയ അഭിലാഷം.

ചോദ്യം—മറുനാടുകളിൽ യാത്ര ചെയ്യുവാൻ ഇഷ്ടപ്പെടുന്നോ?

ഉത്തരം—തീർച്ചയായും. ഞാൻ ഒരു ലോകപര്യടനം വിഭാവനം ചെയ്യുന്നുണ്ട് ഞാൻ പണക്കാരിയാകുമ്പോൾ.



ശദീകരിക്കപ്പെട്ടിട്ടുള്ളതും ആയവ പിടിച്ചുപറിക്കുററം എന്റെ കാര്യത്തിൽ ആരോപിക്കത്തക്കതല്ല. ഞാൻ കുററം നിഷേധിക്കുക തന്നെ ചെയ്യുന്നു.

എന്റെ സ്വദേശം മദ്ധ്യതിരുവിതാംകൂറിലാണ്. വഞ്ചിനാട് എന്നു പറയപ്പെടുന്ന നമ്മുടെ നാട്ടിലെ ഒരു പ്രധാന വിനോദമായ വള്ളംകളിക്ക് ഞങ്ങളുടെ നാട്ടിൽ വളരെപ്രസക്തി കാണുന്നുണ്ട്. എനിക്കു ചെറുപ്പത്തിലേ വഞ്ചിയാത്ര വളരെ ഇഷ്ടമായിരുന്നു. തോണി തുഴയുന്ന ജോലിയും അറിയാം. നീന്താനും നല്ല വശമുണ്ട്. പ്രസംഗവശാൽ ഒരു സംഗതി കൂടി പറഞ്ഞുകൊള്ളട്ടെ. എനിക്ക് ആറോ ഏഴോ വയസ്സുള്ള കാലത്തുണ്ടായ ഒരു അനുഭവമാണ്. ആ രംഗം ഓർമ്മിക്കുമ്പോൾ ഇപ്പോഴും എന്റെ ദേഹം മുഴുവൻ കോരിത്തരിക്കും.

ഞങ്ങളുടെ പള്ളിക്കൂടത്തിലെ ഒരു വാദ്ധ്യാരായിരുന്നു ശേഷനായിസ്സാറ്. അദ്ദേഹം കുടുംബത്തോടുകൂടി ഞങ്ങളുടെ വീട്ടിനടുത്ത പുഴവക്കിലുള്ള ഒരു വീട്ടിൽ പാർത്തു. ഒരു ദിവസം കാലത്ത് അദ്ദേഹത്തിന്റെ ഭാര്യ കുളിക്കാൻപോയി. പുഴയിൽ നല്ല ഒഴുക്കുണ്ടായിരുന്നു. കാൽതെററി ആ സ്ത്രീ പുഴയിൽ വീണു. നീന്തൽ വശമില്ലായിരുന്നു. അതിനും പുറമേ ഗൌഡസ്ത്രീകളുടെ വാരിവലിച്ചുള്ള പുടവ ചുററലോ മഹാഭയങ്കരം. ആ പുടവ എല്ലാം കൂടി കാലിന്മേൽ ചുററി. ചുരുക്കിപ്പറയാം. ആ സ്ത്രീ മരിച്ചുപോയില്ല എന്നു മാത്രം. ആളുകൾ മുങ്ങിത്തപ്പി, തലമുടിക്കു പിടിച്ചു വലിച്ചു പൊക്കി വള്ളത്തിൽ കയററിയപ്പോൾ ശ്വാസം വളരെമന്ദഗതിയിലായിരുന്നു. എങ്കിലും രക്ഷപ്പെട്ടു. അന്നു ക്ലാസിൽവച്ചു സാറു പറഞ്ഞു—ഞങ്ങളോടൊക്കെ നീന്തു പഠിക്കണമെന്ന്— എന്നാൽ ഞാൻ അതിനു മുൻപുതന്നെ നീന്തുവാൻ അഭ്യസിച്ചിരുന്നു.

കല്ലിട്ടാംകുഴിയേത്തു
കായംകുളത്തെ തെക്കേതു്.

എന്നുംമററുമുള്ള പാട്ടുകളോടുകൂടി ഞങ്ങൾ അടുത്തുള്ള പുഴയിലാണ് പകൽ സമയം അധികവും കഴിച്ചുകൂട്ടാറുള്ളതും. ചുരുക്കം ചില അവസരങ്ങളിൽ അമ്മയച്ഛന്മാരുടെ അടികൊള്ളാറുള്ളതും. ഹോ! ആ സന്തോഷപ്രദമായ ബാല്യകാലം! അതൊക്കെ ഇപ്പോൾ എന്തിനു പറയുന്നു!

എന്റെ ഒരു കളിച്ചങ്ങാതിയായിരുന്നു മേരിക്കുട്ടി. അവളുടെ വീടും എന്റെ വീടും തമ്മിൽ ഒരു വിളിപ്പാട് അകലമേ ഉള്ളു. നീന്താനും കളിക്കാനും മാത്രമല്ല, മററു പല കാര്യങ്ങളിലും ഞങ്ങൾ സൌഹാർദ്ദത്തോടെ സഹകരിക്കാറുണ്ടായിരുന്നു, ആ മേരിക്കുട്ടിയെ കല്യാണം കഴിച്ചുകൊണ്ടുപോയിട്ടുള്ളതു ഇരുപതിരുപത്തഞ്ചു മൈൽ അകലേക്കാണ്. അവിടെ അടുത്തും ഒരു നദിയുണ്ട്. ആ നദിയിൽ അവരുടെ വീട്ടിൽനിന്നു ഏകദേശം രണ്ടു നാഴികദൂരത്തിൽ പമ്പാനദിയിലെ 'മാലക്കര ഉത്രട്ടാതി'പോലെയുള്ള ഒരു സ്ഥാനത്ത് ആണ്ടുതോറും വള്ളംകളി നടന്നുവരുന്നു. ആ വള്ളംകളി കാണ്മാൻ മേരിക്കുട്ടി പോകുന്നുവെന്നു പറഞ്ഞു എന്നേയും ക്ഷണിച്ചു. അതിനു പുറപ്പെട്ടപ്പോൾ അതിന്റെ അനന്തരഫലത്തെക്കുറിച്ചു ഒരു ചിന്തയുംഉണ്ടായില്ല,

അന്നു നാലുമണിക്കു മേരിക്കുട്ടി എന്നോടു പറകയാണ്:—

"വാസീ, ഞാൻ നിന്നെ കൂട്ടിക്കൊണ്ടുവന്നതു് കളി കാണാൻ മാത്രമായിട്ടല്ല."

ഞാൻ—പിന്നെ?

മേരി—നിന്നെ ഒരാൾക്കു കാണണമെന്നു പറഞ്ഞിരിക്കുന്നു.'

ഞാൻ—ആരാണതു്.

മേരി—നിന്നോടു് ആ പ്രസ്സിലെ അക്ഷരച്ചേർപ്പുകാരൻ പണ്ടൊരിക്കൽ ഒരാളിന്റെ കാര്യം പറഞ്ഞില്ലേ?

ഞാൻ—ശ്ശെ! ഏതു അക്ഷരച്ചേർപ്പുകാരൻ? ഞാൻ ഓർക്കുന്നില്ല. എന്നോടു ഒന്നും പറഞ്ഞിട്ടില്ല.

മേരി—വാസീ കള്ളിപറയാതെ ഇതു കാര്യമാണ്.

ഞാൻ—എന്തു കാര്യം?

മേരി—നിന്റെ പുനർവ്വിവാഹ കാര്യം.

ഞാൻ—ഓ, ശരി, ആ പ്രസ്സിലെ കമ്പോസിററർ ജേക്കബ് പറഞ്ഞ കാര്യമല്ലേ? ഇപ്പോൾ ഓർക്കുന്നു.

മേരി—ആൾ തരക്കേടില്ലെങ്കിലും പ്രായം കുറെ കടന്നുപോയി.

ഞാൻ—അതു ജേക്കബ് എന്നോടു പറഞ്ഞതാണ്. അതു നടപ്പുള്ള കാര്യമാണോ മേരീ?

മേരി—നിനക്കു സമ്മതമാണെങ്കിൽ നടക്കും.

ഞാൻ—എന്റെ തങ്കമ്മയുടെ അച്ഛനെ മേരിക്കു അറിയാമല്ലോ. എന്താണു ഞങ്ങൾ തമ്മിൽ വിവാഹമോചനം കഴിച്ചതെന്നു് അറിയാമോ?

മേരി—ഓഹോ, അതും അതിലപ്പുറവും അറിയാം. അതു കഴിഞ്ഞു അഞ്ചാറു കൊല്ലം ആയില്ലേ?

ഞാൻ—അതിന്റെ കാരണം എന്താ പറയൂ കേൾക്കട്ടെ.

മേരി—അതു പറയാൻ കൊള്ളുല്ല.

ഞാൻ—എന്താ മേരിക്കും അങ്ങനെ വല്ല സങ്കടവും പറയാനുണ്ടോ?

മേരി—കുടിച്ചുമറിയുന്ന ഒരു യുവാവിനെക്കാൾ തിരിച്ചറിവുകൂടുന്ന ഒരു വയസ്സനാണു ഭേദമെന്ന് വാസി ജേക്കബിനോടു പറഞ്ഞുവെന്നും അതുമൂലമാണ് അയാൾ നിന്നേക്കാണാൻ വരുന്ന ആളിനെ ശട്ടംകെട്ടിയതെന്നും എന്നോടു പറഞ്ഞിരിക്കുന്നു അതാണു ഞങ്ങൾ ഇങ്ങനെ ഏർപ്പാടുചെയ്തതു്.

ഞാൻ—ഏതെങ്കിലും ആളിനെ ഒന്നു

കാണാതെ ഇപ്പോൾ വരുമോ,

മേരി— വലിയതാമസംകൂടാതെ വരും.

ഈ സംഭാഷണത്തിന്റെ അനന്തരഫലമായിട്ടാണ് ശ്രീ വാസവനും ഞാനും തമ്മിലുണ്ടായ പ്രഥമ സന്ദർശനം നടന്നതു്. മേരിക്കുട്ടി പറഞ്ഞതുപോലെ പത്തുമിനിട്ടിനുള്ളിൽ അദ്ദേഹം എന്റെ മുമ്പിലെത്തി.

ഞങ്ങൾതമ്മിലുണ്ടായ സംഭാഷണം ഇവിടെ വിസ്തരിക്കുന്നില്ല. ഒരു 'ന്യായവിസ്താരം'x ആയിരുന്നു അദ്ദേഹം അന്നു ചെയ്തതു്. അതിന്റെ പേരുതന്നെ ഇപ്പോൾ ഓർമ്മിക്കുന്നില്ല. ചുരുക്കിപ്പറയാം. ഒരു കുരുടനും. ഒരു മുടന്തനും. അവർ തമ്മിൽ പരസ്പരം സഹായിക്കാമെന്നു കരാർ ചെയ്തുവത്രേ. മുടന്തനെ തോളിൽ എടുത്തുകൊണ്ടു കുരുടൻ ഭിക്ഷതേടാൻ പോവുക. കിട്ടുന്നതു രണ്ടുപേരും പകുത്തെടുക്കുക. ആ കഥയാണ് അദ്ദേഹം പറഞ്ഞതു്, ഏതോ ഒരു ന്യായവും അതിലുണ്ടത്രേ.

സംഭാഷണം കുറെ ആയപ്പോൾ എന്റെ അച്ഛനും അവിടെ വന്നുചേർന്നു. കുറേ കഴിഞ്ഞു് ആളുകൾ ജോഡിതിരിഞ്ഞു, ഗൂഢസംഭാഷണത്തിൽ ഏർപ്പെട്ടു. അച്ഛനും ശ്രീ വാസവനും ആയിരുന്നു ഒരുജോടി. അവരുടെ മന്ത്രണം കഴിഞ്ഞു അച്ഛൻ എന്നെ വിളിച്ചു കുറെ ഗുണദോഷം പറഞ്ഞിട്ടു "ആളിനേ നിനക്കു പിടിച്ചോ". എന്നു ചോദിച്ചു. "അച്ഛനു് ഇഷ്ടമായോ". എന്നുള്ള ഒരു മറുചോദ്യമായിരുന്നു എന്റെ പ്രത്യുത്തരം.

അതിനിടയിൽ ശ്രീ വാസവൻ ഞങ്ങളുടെ അടുത്തുവന്നു ഇങ്ങനെ പ്രസംഗംതുടങ്ങി.

ഞാൻ ഒരു പുനർവിവാഹത്തിനു് ആലോചിച്ചിരിക്കയാണു്. എന്നാൽ നമ്മുടെകാര്യം നടപ്പില്ലെന്നതന്നെയാണു എനിക്കു തോന്നുന്നതു്. ശ്രീമതിക്കു അനുകൂലാഭിപ്രായം ഉണ്ടെങ്കിൽ ആലോചിച്ചാൽ മതിയല്ലോ— അച്ഛനും മകളും എന്തു പറയുന്നു.

ഞങ്ങൾ ഇരുവരും അനുകൂലാഭിപ്രായം തന്നെ പറഞ്ഞുപിരിഞ്ഞു. ഞാൻ അഭിപ്രായം പറഞ്ഞപ്പോൾ ഒന്നു ചിരിച്ചതിനു് അച്ഛൻ എന്നെ വളരെ ശകാരിച്ചു. ആ ചിരിയുടെ അർത്ഥം ശ്രീ വാസവനും ഗ്രഹിക്കാതിരുന്നില്ല.

ഏതാനും ദിവസം കഴിഞ്ഞപ്പോൾ ശ്രീ വാസവൻ എഴുതിയ ഒരു ചെറിയ നോവൽപുസ്തകം എന്റെ പക്കൽ കിട്ടി. എനിക്കു പുസ്തകവായനയിൽ വലിയ താല്പര്യമാണു്. പ്രത്യേകിച്ചും എനിക്കു ഒരു രക്ഷകനായിത്തീരുവാൻ തയാറായിവന്ന ആൾ എഴുതിയ പുസ്തകമല്ലേ? ഞാൻ അതു വളരെ കൗതുകത്തോടെ വായിച്ചു. അതുപോലെ ഒരു പുസ്തകം എഴുതിയ ആൾ ഒരിക്കലും ഒരു കൊള്ളരുതാത്തവൻ ആയിത്തീരുകയില്ല എന്നു എനിക്കു ഉറപ്പുതോന്നി. അടുത്ത ദിവസം ശ്രീ വാസവന്റെ പുനർവിവാഹ പ്രാർത്ഥന ഞാൻ സ്വീകരിച്ചിരിക്കുന്നുവെന്നു് അർത്ഥം വരത്തക്കവിധത്തിൽ അദ്ദേഹത്തിന്റെപേർക്കു് എഴുത്തയച്ചു.

ഏറെത്താമസിയാതെ ഞങ്ങളുടെ വിവാഹവും നടന്നു. ഇതിനിടയിൽ ഉണ്ടായ വ്യസനസന്ദർഭങ്ങളെപ്പററിയും കത്തിടപാടുകളെപ്പററിയും ആദ്യലേഖനത്തിൽ വിവരിച്ചിട്ടുള്ളനിലയ്ക്കു് ഇവിടെ ഒന്നും പറയേണ്ടതായിട്ടില്ല. എന്നാൽ ഞാൻ ഉൾപ്പെട്ടിട്ടുള്ള ജനസമുദായത്തിനു് ഇക്കാലത്തു് ഒരു വലിയ ന്യൂനത കാണുന്നുണ്ടു്. -സാമൂഹ്യസേവനത്തിനു് ആളില്ലായ്ക- മററു സമുദായങ്ങളിൽ ഈ കുറവു് അത്ര അനുഭവപ്പെടുന്നില്ലെന്നാണു പറയേണ്ടതു്, വിവാഹപ്രായത്തെ അതിക്രമിച്ചുള്ള കന്യകമാരുടെ സംഖ്യ ഞങ്ങളുടെ സമുദായത്തിൽ പ്രത്യേകിച്ചു ഞങ്ങളുടെ നാട്ടിൽ വളരെ അധികമാണു്. അങ്ങനെയിരിക്കെ രണ്ടാംവിവാഹത്തിനുള്ള അവസരങ്ങൾ എത്രത്തോളം വിരളമായിരിക്കുമെന്നു അനുമാനിക്കാവുന്നതാണല്ലോ. പോരെങ്കിൽ, വിവാഹബന്ധത്തിനു ദൗർലഭ്യം കല്പിക്കാത്ത മനസ്ഥിതിയോടുകൂടിയ അസംഖ്യം കാമുകന്മാരെ ഉൾക്കൊള്ളുന്ന ഒരു സമുദായപാരമ്പര്യവും.

എന്റെ പിതാവിനു വയസ്സു എഴുപതോളം ആയി. അദ്ദേഹത്തിന്റെ കാലം കഴിഞ്ഞാൽ എനിക്കു് ഒരു താങ്ങും തണലുമായി വേറെ ആരും ഇല്ല. ഈ സംഗതി ശ്രദ്ധയിൽവരുമ്പോൾ അദ്ദേഹം പലപ്പോഴും കണ്ണീർ ചൊരിയുന്നതു ഞാൻ കണ്ടിട്ടുണ്ടു്. എനിക്കു് എന്റെ സ്വന്തകാര്യത്തെപ്പററിയുള്ള ചിന്തയേക്കാൾ അദ്ദേഹത്തിനു് ഈ വിഷയത്തിൽ മനസ്സമാധാനം ലഭിക്കണമെന്നുള്ള ആശയമാണു് മികച്ചുനിൽക്കുന്നതു്. ശ്രീ വാസവനുമായുള്ള എന്റെ ബന്ധം എന്റെ പിതാവു് അനുകൂലിച്ച നിലയ്ക്കു ഞാൻ പ്രതിക്ഷേധിക്കുന്നതു യുക്തമല്ലെന്നു് എനിക്കു് ആരംഭത്തിൽതന്നെ തോന്നിയതാണു്. പ്രത്യേകിച്ചും അദ്ദേഹത്തിന്റെ സാഹിത്യപരിശ്രമങ്ങളുടെ ചരിത്രം കേൾക്കുകയും അവയുടെ പല ലക്ഷ്യങ്ങൾ കാണുകയും അദ്ദേഹത്തിന്റെ വൃദ്ധ കുടുംബാംഗങ്ങളുമായി പരിചയപ്പെടുകയും ചെയ്തപ്പോൾ എനിക്കു ഒരിക്കലും പശ്ചാത്തപിക്കുവാൻ ഇടവരികയില്ലെന്നു ബോധ്യപ്പെട്ടു.

ഇത്രയും പ്രസ്താവിച്ചതുകൊണ്ടു് അരുണയുടെ വായനക്കാർക്കു് എന്റെ ഹൃദയപരിവർത്തനത്തിന്റെ ഒരു സത്യപജ്ഞാനം ഉണ്ടാകുവാൻ സാധിച്ചിട്ടുണ്ടെങ്കിൽ ഞാൻ ധന്യയായി.

---

x അന്ധപംഗുന്യായം

ചെറുകഥ

# മാതൃകാദ്ധ്യാപകൻ

പെണ്ണമ്മ ബേബി, മദ്രാസ്

രാഘവൻപിള്ളസാറും ഞങ്ങളോടൊപ്പം ട്രെയിനിംഗ് കോഴ്സിനു വന്നതാണ്. ആൾ സമർത്ഥനും കാര്യത്തിൽ സൽസ്വഭാവിയും പോരെങ്കിൽ ഒരു കൊച്ചുഭക്തനും. പ്രായവും ഏതാണ്ട് നാല്പതിനോടടുത്തിട്ടുണ്ട്. സാധാരണ ട്രെയിനിംഗ്സ്കൂളിലെ സഹകരണവും സ്വാതന്ത്ര്യവും ഒന്നും അദ്ദേഹത്തിനു പിടിക്കാറില്ല. സഹവിദ്യാഭ്യാസത്തെക്കൂടി വെറുക്കുന്ന കൂട്ടത്തിലാണ്. അദ്ദേഹം പറയും: "നാം നമ്മുടെ മനസ്സിനെ നിയന്ത്രിക്കണം നന്മക്കായി ജീവിക്കണം. അല്പകാലമേ ജീവിച്ചുള്ളുവെങ്കിലും നന്നായി മറ്റുള്ളവർക്കു മാതൃകയായി ജീവിക്കണം."

അന്യസ്ത്രീജനങ്ങളോടു പരസ്യമായി സംസാരിക്കുന്നതുപോലും ഞങ്ങളുടെ സാറിനു വലിയ പ്രയാസമാണ്. അതുകൊണ്ട് ഞങ്ങൾക്കും മറ്റുള്ള അദ്ധ്യാപക വിദ്യാർത്ഥികളേക്കാൾ ഈ സാറിനെ വളരെ ഭയമാണ്. ഭയമെന്നു പറഞ്ഞാൽ സർപ്പത്തെയോ കടുവായെയോ കാണുമ്പോഴത്തെ അനുഭവമല്ല. ആറോ ഏഴോ വയസ്സുള്ളപ്പോൾ കുടിപ്പള്ളിക്കൂടത്തിലെ ആശാനെ കാണുമ്പോഴുള്ള ഭയവുമല്ല. എന്നാലും ഒരു ഭയം. പണ്ട് കുസുമായുധനു സംഭവിച്ചപോലെ വല്ലതും അപത്ത് പിണഞ്ഞെങ്കിലോ? തന്നിമിത്തം പഞ്ചപുച്ഛമടക്കി വളരെ ബഹുമാനപൂർവ്വം-വിനയപൂർവ്വം ആണ് ആ സാറിനോടു ഞങ്ങൾ പെരുമാറുന്നത്.

ഞങ്ങളുടെ ക്ലാസ്സിൽ നാല്പതു വിദ്യാർത്ഥികളുണ്ട് പത്തുഗ്രൂപ്പ്. ഞങ്ങളുടെ ഗ്രൂപ്പിൽ തന്നെയാണ് രാഘവൻപിള്ളസാർ. അഥവാ ഞങ്ങൾ മൂന്നുപേരും അദ്ദേഹത്തിന്റെ ഗ്രൂപ്പിലാണ്.

ഓരോദിവസവും ഞങ്ങൾക്ക് ഓരോരുത്തർക്കും പ്രക്റ്റിക്കൽ ക്ലാസ്സുണ്ട്. ഓരോ ക്ലാസ്സിനും, പഠിപ്പിക്കുന്ന ആൾ ഒഴികെ മറ്റു മൂന്നുപേരും നിരൂപണം എഴുതുക പതിവുണ്ട്. എന്നാൽ ഞങ്ങളുടെ ആ നേതാവിന്റെ നിരൂപണക്കുറിപ്പിലാണ് എനിക്കു കൂടുതൽ വിശ്വാസം. ഞങ്ങളെ പഠിപ്പിക്കുന്നതു തോമസ്സുസാർ ആണ്. അദ്ദേഹം പറയും: അദ്ധ്യാപനം, അതൊരു കലയാണ് പ്രത്യേക വാസനയുള്ളവർക്കേ അതിൽ വിജയിക്കാൻ സാധിക്കൂ.

അദ്ധ്യാപകൻ വിജ്ഞാന ഭണ്ഡാഗാരമായിരിക്കണം. നിങ്ങൾ നോക്കുക, "നമ്മുടെ രാഘവൻപിള്ളസാർ അദ്ദേഹം യഥാർത്ഥത്തിൽ ഒരു Born Teacher ആണ്." ഞങ്ങൾ അക്ഷരംപ്രതി അതിലങ്ങു വിശ്വസിക്കും. എന്നാൽ സരസമ്മ ഞങ്ങളുടെ ഗ്രൂപ്പിലെ ഒരു 'സ്വർഗ്ഗ'ത്തിൽ കട്ടുറുമ്പാണ്. അവൾ പറയും, Born Teacher തന്നെയാ- പക്ഷേ R ന്റെ ഉച്ചാരണം വിട്ടുകളയല്ല. "അതായത് ബോറൻ Teacher. അദ്ദേഹത്തിന്റെ സൽസ്വഭാവത്തിലൊന്നും ആ കുസൃതിക്കു വിശ്വാസമില്ല എന്താ ചെയ്ക, ഞങ്ങളുടെ എല്ലാം ആരാദ്ധ്യപുരുഷനായിത്തീർന്നിരിക്കയാണ് രാഘവൻപിള്ളസാർ.

അന്നൊരു ദിവസം ഒരു മീറ്റിംഗിനു തോമസ്സുസാർ പറഞ്ഞു;— 'അടുത്ത ഉപന്യാസമെങ്കിലും വാദപ്രതിവാദവിഷയം ആകട്ടെ'. ശരി, രാഘവൻപിള്ളസാർ ഒരു വിഷയം നിശ്ചയിച്ചു. "സഹവിദ്യാഭ്യാസം ആവശ്യമോ?" വിഷയം എല്ലാവർക്കും ഇഷ്ടമായി. പക്ഷേ, ആരാണെതിരുപിടിക്കുക, പെൺകുട്ടികളിൽ ആരെങ്കിലും ആകണമെന്ന് തോമസ്സുസാറിനു നിർബന്ധം. എല്ലാവരുംകൂടി എന്റെ തലയിൽ ചുമത്തി. പക്ഷേ എനിക്കിഷ്ടമില്ല. മറ്റാരെങ്കിലും ആയിരുന്നു എതിർകക്ഷിയായിരുന്നെങ്കിൽ തരക്കേടില്ലായിരുന്നു. എന്നാൽ ഞങ്ങളുടെ രാഘവൻ പിള്ള സാറിന്റെ നേർക്ക് അങ്ങനെയൊരു ചന്ദ്രഹാസമിളക്കാൻ ഞാൻ തയാറില്ലായിരുന്നു. സരസമ്മക്കു നല്ല തരം. ആ സുവർണ്ണാവസരം പാഴിലാക്കാമോ?. ചാടി എഴുന്നേറ്റു; സാർ— സാർ- ഞാനേറ്റു അതിനു ബദല്. എല്ലാവരും അങ്ങോട്ടു നോക്കി. പലരും നഖം ചൊറിയുകയാണ്.

അടുത്ത മീറ്റിംഗ്ദിവസം സമാഗതമായി. എല്ലാവരും അക്ഷമരായോടെ ഉപന്യാസം പ്രതീക്ഷിച്ചിരിപ്പായി. ആദ്യം രാഘവൻപിള്ളസാർ അങ്ങനെ തട്ടിവിട്ടു: സഹവിദ്യാഭ്യാസത്തിന്റെ ദോഷങ്ങൾ—ലോകത്തിന്റെ നാരായവേരുകൾ—രാധാദേവിക്കു ട്യൂഷനെടുത്ത കുഞ്ഞുമാഷും,

ഡ്രോയിംഗ്മാസ്റ്ററും, തങ്കമ്മയും,

രണ്ടു മൂന്നു വർഷത്തേക്ക് ഒരേ ക്ലാസ്സിലെ ബഞ്ചുതന്നെ ഇഷ്ടപ്പെടുന്ന ചില സുന്ദരവിദ്യാർത്ഥികളും എല്ലാം വിമർശനത്തിലുൾപ്പെട്ടിരുന്നു.

അടുത്ത ഉപന്യാസകാരിയും മട്ടുപ്പായിരുന്നില്ല. സ്ത്രീ സ്ത്രീത്വത്തോടുകൂടിയും പുരുഷൻ പുരുഷത്വത്തോടുകൂടിയും വർത്തിക്കേണ്ടതെങ്ങനെയെന്നും, രസം വിഷമാണെങ്കിലും ശുദ്ധിചെയ്ത് ഉപയോഗയോഗ്യമായ ഔഷധമാക്കിത്തീർക്കുന്നതെങ്ങനെയെന്നും-അഗ്നി നിത്യോപയോഗമുള്ളതെങ്കിലും കൈവിട്ടുകളിച്ചാലുണ്ടാകുന്ന ദോഷവും ശരിയായ മാർഗ്ഗത്തിലൂടെ സഹവിദ്യാഭ്യാസത്തിന്റെ ആവശ്യവും യുക്തിയുക്തം സ്ഥാപിച്ചു. ആദ്യത്തെ ആളിന്റെ അഭിപ്രായങ്ങളെല്ലാം അടുത്തതിൽ വെന്തു വെണ്ണീറായി.

എങ്കിലെന്താണ്? രാഘവൻപിള്ളസാർ ഞങ്ങൾക്കും ഞങ്ങളുടെ വിദ്യാർത്ഥികൾക്കും നല്ല സാറു തന്നെ.

ഒരു തിങ്കളാഴ്ചദിവസം ഞങ്ങളുടെ ഗ്രൂപ്പിലെ ലക്ഷ്മിക്കുട്ടിസാറിനായിരുന്നു പ്രാക്റ്റിക്കൽ ക്ലാസ്. രണ്ടാംഫാറത്തിൽ ഭാഷ. വേണ്ടുംപ്രകാരം ഡ്‌റിൽ ചെയ്യിച്ച് കുട്ടികളെ പാഠത്തിനു തയാറാക്കി. ആദ്യം മുന്നറിവു പരിശോധന.

അദ്ധ്യാപിക:— നിങ്ങൾ വീട്ടിൽ വളർത്തുന്ന ഏതാനും ജന്തുക്കളുടെ പേരു പറയുക.

പശു, കാള, പട്ടി, പൂച്ച, ആകട്ടെ, നിങ്ങളോട് ഏറ്റവും കൂടുതൽ സ്നേഹമുള്ള ജന്തു ഏതാണ്?

സാർ എന്നോട് ഞങ്ങടെ വീട്ടിലേക്കുംവച്ച് സ്നേഹമുള്ളത് ഞങ്ങടമ്മൂമ്മൂമ്മയ്ക്കാ.

അമ്മൂമ്മ ജന്തുവാണോ?

ഓ സാർ അവിടം തെറ്റിപ്പോയി. എന്നാൽപ്പിന്നെ പട്ടീം, പൂച്ചേം.

ശരി, നമുക്കിനി പട്ടിയെക്കുറിച്ചു പഠിക്കാം.

അടുത്തടുത്ത് പ്രദർശനവായന.

പാഠം 5

ഒരു ശ്വാവിന്റെ ആത്മകഥാകഥനം.

എനിക്ക് ഇപ്പോൾ പന്ത്രണ്ടു വയസ്സായി. എനിക്കു ഒരു വയസ്സുള്ളപ്പോൾ—

സാറേ—സാറേ-ഒരു സംശയം. ഒരു വിരുതൻ എഴുന്നേറ്റു. ഉടുത്തിരുന്ന മുണ്ടിന്റെ കുത്ത് അഴിച്ചു കുറേക്കൂടി മുറുക്കി ഉടുത്തു സംശയം ചോദിക്കയാണ്.

(ക്ലാസ്സുസമയത്ത് എഴുന്നേറ്റുനിന്ന് വിദ്യാർത്ഥികൾ ആവിധം തയാറെടുക്കുന്നതും അദ്ധ്യാപകപ്രാപ്തിയുടെ നേരേയുള്ള അവഹേളനപ്രകടനമായിട്ടാണ് പാഠാലയസാമ്രാജ്യ നിയമവകുപ്പുകൾ അനുശാസിക്കുന്നതും.)

സാറേ- പട്ടി പന്ത്രണ്ടു വയസ്സുവരെ ജീവിച്ചിരിക്കുമോ?

അങ്ങനെ സങ്കല്പിക്കണം. എങ്കിലേ ഒക്കത്തുള്ളു.

അപ്പോൾ മറ്റൊരാൾ എഴുന്നേറ്റു സാറേ പട്ടി വർത്തമാനം പറയുമോ?

എടോ അങ്ങനെ സങ്കല്പിക്കണം. എങ്കിലേ പഠിക്കാനൊക്കത്തൊള്ളു.

സാറേ സങ്കല്പിച്ചാൽ പഠിക്കാനൊക്കുമോ?

സാറേ സാറിന്റെ വീടെവിടാ? അപ്പോൾ അങ്ങേ മൂലയിൽ നിന്നൊരു ശബ്ദം. സാറിന്റെ കണ്ണൊന്നു തൊറന്നു പിടിക്കണേ. പാവം സാറിനു കണ്ണിനു ദീനമായിരിക്കും.

ഇങ്ങനെ സംശയങ്ങളുടെ ബഹളം. അദ്ധ്യാപിക ഇതികർത്തവ്യതാമൂഢയായി മിഴിച്ചു നിൽക്കുന്നതിനിടയിൽ ഒരു കൂക്കുവിളി ക്ലാസ്സിൽനിന്നും-അടുത്ത ക്ലാസ്സിലെ അദ്ധ്യാപകൻ മേശപ്പുറത്തു രണ്ടടിയും തിരിഞ്ഞൊരു നോട്ടവും. ഏതായാലും കുറേക്കൂടി കഴിഞ്ഞപ്പോഴേക്കു മണിയടിച്ചു. സാറും ഞങ്ങളും രക്ഷപ്പെട്ടു. രാവിലത്തെ പാഠം അങ്ങനെ അവസാനിച്ചു.

ഉച്ചകഴിഞ്ഞു. ആദ്യത്തെ ക്ലാസ്സ് രാഘവൻപിള്ള സാറിന്റെ നിരൂപണക്ലാസ്സാണ്. രാവിലെ ബഹളംകൂട്ടിയ ആ കുട്ടികൾ തന്നെ. പക്ഷേ, അവരെല്ലാം പുതിയ ജന്മം എടുത്തപോലെ സാറിന്റെ ക്ലാസ്സിലെ മര്യാദക്കാരായി വർത്തിക്കുന്നു.

ഒരു പദ്യം ഭംഗിയായി ബോർഡിൽ നേരത്തേ എഴുതിയിട്ടിട്ടുണ്ട്. അദ്ധ്യാപകന്റെ പേര്, ക്ലാസ്, സമയം ഇത്യാദിയെല്ലാം. പദ്യം ഭംഗിയായി ചൊല്ലിക്കേൾപ്പിച്ചു. പ്രദർശനവായന, മാതൃകാവായന ഇങ്ങനെമെത്തേഡ ,അനുസരിച്ചു തുടർന്നു.

സാധിച്ചു വേഗമഥവാ നിജ—
ജന്മകൃത്യം
സാധിഷ്ഠർ പോട്ടിഹ സദാ—
നിശി പാന്ഥപാദം
ബാധിച്ചു രൂക്ഷശില വാഴ്‌വ—
തിൽ നിന്നു മേഘ
ജ്യോതിസ്സുതൻ ക്ഷണികജീവി—
തമല്ലി കാമ്യം.

സരസമായി വ്യാഖ്യാനിച്ചു. രാവിലെ എടുത്ത ക്ലാസ്സിലെ "ഒക്കത്തും" മറ്റും ഇല്ലാത്ത ഭാഷയൊന്നും ആയിരുന്നില്ല. ഉന്മേഷമുള്ള അദ്ധ്യാപകൻ. സജീവമായ ക്ലാസ്. പല ഉപദേശങ്ങളും നൽകിക്കൊണ്ട് പാഠം തുടർന്നു. "യേനകേന പ്രകാരേണ പുരുഷ പ്രസിദ്ധോഭവേത്" എന്ന ഭാഗത്തിന്റെ അർത്ഥവും ലളിതകോമളമായ ഭാഷയിൽ കുട്ടികൾക്കു ദഹിക്കത്തക്ക രീതിയിൽ സന്ദർഭോചിതം അതിൽ ഉൾക്കൊള്ളിച്ചു. അതായത് ഒരു മനുഷ്യൻ ജനിച്ചാൽ-ജീവിച്ചാൽ വെറും കാട്ടുപുല്ലിനു തുല്യം ആയിപ്പോകരുത്. പ്രസിദ്ധനായിരിക്കണം. വെള്ളായണിപ്പരമുവിനെപ്പോലെ ആയാലും തരക്കേടില്ല്. അവനെ നാം ഇന്നും ഓർക്കുന്നില്ലേ? അതുകൊണ്ട് നിങ്ങൾ അത്തരത്തിൽ ജീവിക്കണമെന്നല്ല നല്ല മാർഗ്ഗത്തിലൂടെ നല്ലതു ചെയ്തു പ്രസിദ്ധി നേടണം— ജന്മസാഫല്യം നേടണം. ഉരെല്ലാം അങ്ങു

മുഷിപ്പിക്കാതെ വർണ്ണിച്ചു.

ക്ലാസ്സ് കഴിഞ്ഞു. എല്ലാവർക്കും തൃപ്തിയായി. നിരൂപണത്തിൽ പല ഖണ്ഡന മണ്ഡനങ്ങളും ഉയർന്നു. എന്നാൽ "ഇതൊരു വെറും നിരൂപണക്ലാസ്സ് മാത്രമായി നിങ്ങൾ കരുതരുത്. യഥാർത്ഥത്തിൽ ഇതൊരു മോഡൽ ക്ലാസ്സാണ്" തോമസ്സ് സാർ അഭിപ്രായപ്പെട്ടു.

സരസമ്മ ആ പുറകിലത്തെ ബഞ്ചിന്റെ മൂലയിലിരുന്നു പതിഞ്ഞ സ്വരത്തിലെങ്കിലും നീട്ടിയൊന്നു മൂളി—ങ്ഹൂ—

സാറുതന്നെ ഒരു പ്രത്യേകമോഡലാ—പാരെങ്കിൽ "വിജ്ഞാന പണ്ഡാര"വുമല്ലേ? അന്നത്തെ ദിനം അങ്ങനെയെല്ലാം കഴിഞ്ഞു.

അടുത്ത ദിവസം ഞങ്ങളെല്ലാം ക്ലാസ്സിൽ വന്നു. മണിയടിക്കാൻ സമയമായി. എന്നിട്ടും രാഘവൻപിള്ള സാറിനെ കാണുന്നില്ല. എങ്കിലും പഠിത്തം ആരംഭിക്കാതിരിക്കാൻ പററുമോ? അതു തുടങ്ങി. തോമസ്സ് സാർ നോട്ടു പറഞ്ഞു തരികയാണ്. ചില തൈക്കിളവന്മാരും കിളവികളും ഈ വയസ്സുകാലത്തു് ഈ തൊന്തരവൊന്നും കഴികയില്ലേ നാരായണ എന്ന ഭാവത്തിലങ്ങിരിക്കയാണ്. ഒന്നുരണ്ടുപേർ എഴുതുന്നതിനിടയിലും നിദ്രാദേവിയുമായ! ഇണങ്ങിക്കൂടുകയോ ഡസ്കുമായി പോരാട്ടം നടത്തുകയോ ആണ്. ഇടയ്ക്കിടെ ചില പരിഹാസസ്വരങ്ങൾ തോമസ്സു സാറിനെ ഭയന്ന് പതിയെപ്പതിയെ പുറപ്പെടുകയാണ്, ഇതുമൊരു മോഡലാ എന്നും എന്റെ പുറകിലത്തെ ബഞ്ചിൽനിന്നും മന്ദമായി കേൾക്കാം. ആ പീരിയഡ് അവസാനിച്ചു.

ഞങ്ങളുടെ ഗ്രൂപ്പ്ലീഡറിനെക്കുറിച്ച് ഞാൻ ജിജ്ഞാസയോടെ അന്വേഷിച്ചു. പാവം, ആശുപത്രിയിൽ കിടക്കുന്നുപോലും. അയ്യോ പാവം! ശാന്തം പാപം അടുത്തയാൾ പൂരിപ്പിച്ചു.

തലയ്ക്കൊരു മുറിവും ഉണ്ടുപോലും. എന്താണ്? വല്ലയിടത്തും വീണോ? അതേ ഒരു വയലിൽ വീണു. നല്ല ആൾ.

സാധിച്ചു വേഗമഥവാ നിജ-
ജന്മകൃത്യം
സാധിഷ്ഠർ പോട്ടിഹ:—

മറെറാരാൾ പരിഹാസരൂപേണ പാടി.

"യേനകേന പ്രകാരേണ
പുരുഷഃ പ്രസിദ്ധോ ഭവേത്—

ഇതുകൊണ്ടൊന്നും ഞങ്ങളുടെ നല്ല സാറിനെക്കുറിച്ചു് ഞങ്ങൾക്കുള്ള അഭിപ്രായത്തിനിളക്കം തട്ടിയില്ല. അവർ പറയുന്നതിന്റെ പൊരുൾ ശരിയായി വ്യക്തമാകുന്നുമില്ല.

എന്തായാലും ആകട്ടെ, ഉച്ചസ്സു സമയം കിട്ടുന്നതു വരെ ക്ഷമിക്കാം.

ഉച്ചയായി, ഞങ്ങളുടെ നേതാവിനെക്കുറിച്ച് അറിയാൻ ധൃതിയായി. അദ്ദേഹത്തിന്റെ വീടിന്റെ സമീപത്തുനിന്നും വരുന്ന ഒരാളിനെ പിടികൂടി.

ശ്രീമതി, എല്ലാം വ്യക്തമായി പറയൂ. ഈ മിസ്റ്റിസിസവും സിംബോളിസവും തുടരാതെ.

അതാ വന്നു സരസമ്മ തുടങ്ങുകയായി. എന്നാൽ കേട്ടോളൂ—

ആ സിംബോളിസത്തിൽക്കൂടെ തന്നെ കാര്യം വ്യക്തമാകുമോ എന്നു നോക്കാം. പണ്ടു ശകുന്തളയെക്കുറിച്ച് അന്വേഷിച്ച ദുഷ്ഷന്തനോടു സഖികൾ പറഞ്ഞതെങ്ങനെയാണെന്നോർക്കുന്നോ? ഇല്ലെങ്കിൽ അതും പറഞ്ഞേക്കാം. മനസ്സിലാകാത്തിടം വരുമ്പോൾ ചോദിച്ചുകൊള്ളണം, അത്രയും നേരം മിണ്ടാതെ ഇരിക്കണം.

പണ്ട് വിശ്വാമിത്രൻ തപസ്സു ചെയ്തു. തപസ്സു മുറുകി. ദേവന്മാരെല്ലാം ഭയന്നു. വസന്തകാലവും ചേതോഹരമാംവിധം വന്നുകൂടി. ഇതും തുടങ്ങുന്നോളൂ. വിശ്വാമിത്രൻ രാഘവൻപിള്ള സാർ.

ഓഹോ അപ്പോൾ വന്ന മേനകയാര്? അതാണറിയേണ്ടതു്. എന്നാൽ മേനക ഇങ്ങോട്ടു വരികയല്ലായിരുന്നു. അവിടെയാണദ്ദേഹത്തിനു പററിയ അമളി. പക്ഷേ ദുരുദ്ദേശമൊന്നുമായിരിക്കണമെന്നില്ല. മേനകയേക്കൂടി തപസ്സിന്റെ മർമ്മങ്ങളെല്ലാം മനസ്സിലാക്കണമെന്നേ അതിയാൻ ചിന്തിച്ചുള്ളു. ലോകം കപടം മാത്രമേ ആദ്യം ചിന്തിക്കുകയുള്ളല്ലോ. ശരി അപ്പോൾ ശകുന്തളയെ ആരു കൊണ്ടുപോയി

കഥ അവിടെ വരെ എത്തും മുമ്പേ പരിണാമപ്രാപ്തി വന്നു. ഇവിടത്തെ ശകുന്തളയെ സംസ്കൃതക്കാർ പദങ്ങൾ മാററിയും മറിച്ചും വ്യാഖ്യാനിക്കുംപോലെ വ്യാഖ്യാനിച്ചാൽ ശരിയാവും. ശകുന്തള എന്നാൽ ശകുന്തങ്ങളാൽ പക്ഷികളാൽ ലാളിക്കപ്പെട്ടവൾ എന്നാണ്. പക്ഷേ ഇവിടെ അങ്ങനെയല്ല. ശത്രുകുന്തങ്ങളാൽ ലാളിക്കപ്പെട്ടവൻ എന്ന്. ശത്രു മേനകയുടെ സ്ഥിരം ഭർത്താവ്. ഇപ്പോൾ കുന്തം അവിടിരിക്കുന്നോ. വല്ല കുറുവടിയും ആയിരിക്കും. വടിയും രാഘവൻപിള്ള സാറിന്റെ തലയും തമ്മിൽ ആ രാത്രിയിൽ—ആ വീട്ടിൽവച്ചു സംഘട്ടനം നടന്നു.

ഈ പരിഹാസരൂപമായ വിവരണത്തിൽ എനിക്കരിശം വന്നു. പക്ഷേ ഞാനറിയാതെ പറഞ്ഞുപോയി; എന്റെ പരമേശ്വരാ—

ഇതിയാനും പൂച്ച സന്യാസി ആയിരുന്നോ?"

എല്ലാവരും നന്നായി ജീവിക്കണം. നമ്മുടെ മാതൃകാദ്ധ്യാപകരെ ഇപ്പോഴല്ലേ മനസ്സിലാകുന്നതു്!!

# ചീനപ്പെൺകുട്ടികളുടെ കുസുമോപഹാരം

മഹാകവി വള്ളത്തോൾ

(ജൂലൈ മദ്ധ്യത്തിൽ ഇൻഡ്യൻ കലാകാരപ്രതിനിധിസംഘത്തിലെ ഒരംഗമെന്ന നിലയിൽ മഹാകവി വള്ളത്തോളും ചൈനാ സന്ദർശിച്ചു. ഇതു് "ഒരപൂർവ്വ സൗഭാഗ്യമായി ഈ എഴുപത്തിഅഞ്ചുകാരൻ കരുതുന്നു" പീക്കിങ്ങിലെ തീവണ്ടിയാപ്പീസിൽ ചീനപ്പെൺകുട്ടികൾ അർപ്പിച്ച കുസുമോപഹാരം, ആ കുമാരികളുടെ പിഞ്ചുമുഖങ്ങളിൽ നിന്നു പൊഴിഞ്ഞ പുഞ്ചിരിപ്പൂക്കൾ, മാവോസെതുങ്ങിന്റെ സൽക്കാരം, സസ്യശ്യാമളമായ പാടങ്ങൾ, ഗ്രാമങ്ങളിലെ വിദ്യാഭ്യാസം, ഇൻഡ്യൻകലകളെപ്പററി ചീനക്കാരുടെ അഭിനന്ദനങ്ങൾ ഇതെല്ലാം നമ്മുടെ മഹാകവിയെ ആകർഷിച്ചു. അദ്ദേഹത്തിന്റെ ഒരു സന്ദേശം ഇവിടെ ചേർക്കുന്നു.—പ.)



ഇക്കഴിഞ്ഞ ജൂലായി മദ്ധ്യത്തിൽ ഇന്ത്യയിൽനിന്നു ചീനത്തേക്കുള്ള കലാകാരപ്രതിനിധിസംഘത്തിൽ ഒരംഗമായിപ്പോകാൻ എനിക്കും ഭാഗ്യം സിദ്ധിച്ചു. പ്രാചീനസംസ്കാരകേദാരമായ ആ മഹാരാജ്യത്തെപ്പററി തല്പരകക്ഷികൾ പറഞ്ഞുപരത്തുന്ന അസത്യങ്ങളുടെയും അർദ്ധസത്യങ്ങളുടെയും ഇരുൾപ്പരപ്പിലേക്കു സ്വതന്ത്രബാഹ്യാന്തരനേത്രങ്ങളുടെ ഒരു കൊച്ചുവെളിച്ചം പായിച്ചു വാസ്തവത്തിന്റെ വല്ല നുറുങ്ങുകളും പെറുക്കിയെടുക്കാൻ ഒരു കൗതുകം എന്റെ ഉള്ളിൽ മുളച്ചുപൊന്തിനിന്നിരുന്നു. അതു് ഇത്തിരിയെങ്കിലും ഫലിക്കുമാറു കാലാനുകൂല്യം കൈവന്നതു് ഒരു വിലയേറിയ നേട്ടവും അപൂർവ്വസൗഭാഗ്യവുമായി ഈ എഴുപത്തഞ്ചുവയസ്സുകാരൻ കരുതുന്നു.

അതോടൊപ്പം കുറെ സംവത്സരങ്ങൾക്കു മുമ്പു് ഒരിക്കൽ ബർമ്മയിലല്ലാതെ മറെറാരു വിദേശത്തും ഇതേവരെ കടൽ താണ്ടിച്ചെന്നിട്ടില്ലാത്ത കഥകളിയെ നാട്യകലകളുടെ റാണിയെന്നു പുതിയലോകം പുകഴ്ത്തിത്തുടങ്ങിയിരിക്കുന്ന ഈ പഴയ കേരളീയപ്രതിഭയെ—ചീനരാജ്യത്തിന്റെ സുപ്രസിദ്ധമായ കലാബോധത്തിന്റെ മുമ്പിൽ ഇദംപ്രഥമമായി പ്രത്യക്ഷമാക്കാനും സന്ദർഭം കിട്ടിയതാകട്ടെ, എന്റെ സന്തോഷത്തെ അഭിമാനംപൂശിച്ചു. ഈ സന്തോഷത്തിന്റെയും അഭിമാനത്തിന്റെയും കനകദ്വാരം മലർക്കെ തുറന്നുതന്ന

ഭാരത-ചീനാസമാധാനസമിതികളുടെ സൗഹാർദ്ദത്തിനും സ്നേഹത്തിനും നന്ദി പറയാൻതക്ക വാക്കുകൾ എവിടെ കിട്ടും.

## രണ്ടു ലോകങ്ങൾ

ദൽഹിയിൽനിന്ന് ഒരു രാത്രിയിലെ വിമാനയാത്രയാൽ ഹോങ്ങ്കോങ്ങിലും അവിടെനിന്നു രണ്ടുരണ്ടരമണിക്കൂർ നേരത്തെ തീവണ്ടിയാത്രയാൽ ചീനത്തിന്റെ തെന്നതിർത്തിയിലും ചെന്നെത്തിയ ഈ ഇന്ത്യാക്കാരെ സുന്ദരമായ മന്ദഹാസത്താലും പ്രസന്നമായ കുശലാന്വേഷണത്താലും കുതിർത്ത സ്വാഗതോക്തികളും സൗഹാർദ്ദസൂചകങ്ങളായ ആലിംഗനങ്ങളും ഹസ്തദാനങ്ങളും നൽകി എതിരേററ ആ ചിത്രം എന്റെ മനസ്സിൽ എന്നെന്നും മറക്കാതെ നിൽക്കും.

ഹോങ്ങ്കോങ്ങിന്റെ അതിർത്തിയിൽനിന്നു ചീനപ്രാന്തത്തിൽ കടന്നപ്പോൾ കണ്ട വിപുലമായ വ്യത്യാസം ആ പരിമിതമായ പരിധിക്കുള്ളിൽത്തന്നെ രണ്ടു ലോകം അടങ്ങിയിരിക്കുന്നതായി എനിക്കു തോന്നി. തെക്കുവശത്തു പ്രായേണ വൻപട്ടണങ്ങളിൽ കാണാറുള്ള വിശപ്പും, ഇരപ്പും, വെടിപ്പുകേടും, വടക്കു വശത്തെ സംതൃപ്തി, സ്വച്ഛത, ഒരു ജീവചൈതന്യത്തിന്റെ പരിസ്ഫുരണം.

ചീനത്തിന്റെ അതിർത്തിയിൽനിന്നു പീക്കിങ്ങിലേക്കുള്ള യാത്രയും പിന്നീടുണ്ടായ പര്യടനങ്ങളും സകല സുഖസാമഗ്രികളോടു കൂടിയ സ്പെഷ്യൽ ട്രെയിനിലായിരുന്നു. ജൂലൈ 20-ാം തീയതി പീക്കിങ്ങിലെത്തി. ഇതിനിടയിൽ കാൻറണിൽ ഒരു വമ്പിച്ച ഹോട്ടലിൽ ഒരുനാൾ പരമസുഖമായി വിശ്രമിച്ചതും മറക്കുക വയ്യ.

## കുസുമോപഹാരം

ഞങ്ങൾ 20-ാം തീയതി രാത്രി പീക്കിങ്ങിലെ വലിയ തീവണ്ടിയാപ്പീസിൽ ഇറങ്ങിയപ്പോൾ ഞങ്ങളെ എതിരേൽക്കാൻ വന്നുചേർന്നിരുന്ന മാന്യപൗരന്മാരുടെ പിന്നിൽ ഓരോ പൂച്ചെണ്ടും കൈയിൽ പിടിച്ചു അതിന്റെ സൗകുമാര്യമുള്ള ഇരുപത്തൊൻപതു പെൺകുട്ടികൾ—പന്ത്രണ്ടും ഇരുപതും



മാവോസേതുങ്ങ്

വയസ്സുകൾക്കിടയിലുള്ളവർ—ആഹ്ലാദത്തുടുപ്പിയന്ന മുഖങ്ങളാൽ പാട്ടുംപാടി നിന്നിരുന്നു. അവർ ക്രമേണ സമീപിച്ചു പൂച്ചെണ്ടു കൈയിൽത്തന്നു സംഘത്തിലെ ഇരുപത്തൊൻപതു പേരെയും ഉപചരിച്ചു. അവരുടെ പിഞ്ചുമുഖങ്ങളിൽനിന്നു പുഞ്ചിരിപ്പൂക്കൾ ഞങ്ങളിൽ പൊഴിഞ്ഞു. ഞങ്ങൾ ചെന്ന ഓരോ തീവണ്ടിയാപ്പീസിലുമുണ്ടായിരുന്നു കുമാരികളുടെ ഈ കുസുമോപഹാരം. ചീനക്കാരുടെ പുഷ്പപ്രേമം പ്രസിദ്ധമാണല്ലോ. അങ്ങനെ അവരുടെ നിഷ്കളങ്കമായ ഭാരതീയസ്നേഹമാകുന്ന വസന്തം ഈ വള്ളത്തോളെന്ന കിഴവനരത്തേയും പൂവണിയിച്ചു.

## മാവോവുമായുള്ള കൂടിക്കാഴ്ച

26-ാം തീയതി സംഘത്തിലെ അഞ്ചു പേർ—ഞാനുൾപ്പെടെ—ചീനാറിപ്പബ്ളിക്ക് ചെയർമേനായ മാവോസേതുങ്ങിനെ ചെന്നു കണ്ടു. ഏററവും ആദരവോടും ഒതുക്കത്തോടും കൂടിയാണ് അദ്ദേഹം ഞങ്ങളെ സ്വീകരിച്ചത്. കുശലപ്രശ്നാനന്തരം അദ്ദേഹം ഒന്നാമതായി പറഞ്ഞതു കൊറിയായുദ്ധവിരാമസന്ധിയിൽ പിറേറന്നു 27-ാം തീയതി ഒപ്പുവെയ്ക്കുമെന്നാണ്. ഈ ആശ്വാസകരമായ വർത്തമാനം ഇന്ത്യവിട്ടതിനു ശേഷം ഒരു പത്രവും വായിച്ചിട്ടില്ലാത്ത ഞാൻ അപ്പോഴേ അറിഞ്ഞുള്ളു. ഇതു പ്രാപ്പെട്ടതു അദ്ദേഹത്തിന്റെ സമാധാനവാഞ്ഛ തിളങ്ങുന്ന മുഖത്തുനിന്നാകയാൽ ഒരു വിശേഷമാധുര്യം എനിക്കനുഭവപ്പെട്ടു.

വണ്ണവും നീളവും കുറഞ്ഞ ഒരു സാധാരണ ചീനക്കാരനാണു മാവോ. തന്റെ വിശാലരാജ്യത്തെ ആന്തരകയാതനകളിൽനിന്നു തീവ്രപ്രയത്നംകൊണ്ടുദ്ധരിച്ച ആളാണിതെന്ന് അദ്ദേഹത്തെ കണ്ടാൽ തോന്നുകയില്ല. വാസ്തവത്തിൽ അമ്പതുകോടി ജനങ്ങളുടെ ഭാരം വഴിപോലെ വഹിക്കാൻ കെൽപുണ്ട് ആ കൃശഗാത്രന്. കുറിയ ദേഹം, പെരിയ ആത്മാവ് ഇതാണു മാവോസേതുങ്ങ്. രാജ്യക്ഷേമം, രാജ്യക്ഷേമം എന്ന ഒരൊററ വിചാരമേ അദ്ദേഹത്തിനും അദ്ദേഹത്തിന്റെ അടുത്ത സഹപ്രവ

ത്തകന്മാർക്കുമുള്ളു. ആഡംബരത്തിനല്ല, നാട്ടു നന്നാക്കാനാണു അവർ അധികാരത്തിലിരിക്കുന്നതു്. ഒരു കവിയുംകൂടിയായ ആ മഹാപുരുഷനുമായി പരിചയപ്പെട്ട 1953 ജൂലായ് 26—ാംനു എന്റെ എളിയ ജീവിതത്തിലെ ഒരു വലിയ ദിവസമാണു്.

## സമയംപോയതറിഞ്ഞില്ല

മാവോസേതുങ്ങിന്റെ പാർപ്പിടത്തിലുള്ള ഒരു അതിവിശാലമായ ഹാളിൽ വച്ചു് അന്നു രാത്രിതന്നെ ഇന്ത്യൻകലാപ്രകടനങ്ങളും അദ്ദേഹത്തിന്റെ ഗംഭീരമായ ഒരു ചായസൽക്കാരവും നടത്തപ്പെട്ടു. ആയിരത്തിൽപരം മാന്യ സ്ത്രീപുരുഷന്മാർ അതിൽ സംബന്ധിച്ചിരുന്നു. ആ സദസ്സിന്റെ അദ്ധ്യക്ഷൻ പ്രധാനമന്ത്രി ചൌഎൻലായ തന്നെയായിരുന്നു.

പീക്കിങ്ങിൽ സിനിമയും നാടകവും ഡാൻസും സർക്കസ്സും മററും കണ്ടുകൊണ്ടും ഞങ്ങളുടെ കലകളെ കാണിച്ചുകൊണ്ടും കൂടക്കൂടെ സൽക്കാരങ്ങളിൽ സംബന്ധിച്ചുകൊണ്ടും പത്തു നാൾ പത്തു നിമിഷംപോലെ കഴിച്ചതിനുശേഷം ഞങ്ങൾ മുൻപ്രസ്താവിക്കപ്പെട്ട സ്പെഷ്യൽ ട്രെയിനിൽ സഞ്ചരിക്കാൻ തുടങ്ങി. അന്നന്നായി അനേകായിരം നാഴിക ഞങ്ങൾ സഞ്ചരിച്ചു. പാതയുടെ ഇരുവശത്തും പരന്നുകിടക്കുന്ന പാടങ്ങളിൽ ഒരിടംപോലും സസ്യശ്യാമളമല്ലാതെ കാണപ്പെട്ടില്ല. നഭോവീഥിയോടുനർമ്മസല്ലാപംചെയ്യുന്ന പച്ചയുടുപ്പണിഞ്ഞ പർവ്വതങ്ങൾ, ആ പച്ചവർണ്ണത്തെ പകുത്തിട്ടതുപോലുള്ള പാടങ്ങൾ, ഇടയ്ക്കിടയ്ക്കു വലുതും ചെറുതുമായ താമരപ്പൊയ്കകൾ, അവയിൽ വിരിഞ്ഞുനിൽക്കുന്ന പൂക്കളും നീന്തിക്കളിക്കുന്ന കൃഷീവലക്കിടാങ്ങളുടെ മുഖപത്മങ്ങളും— ഈ കോൾമയിർകൊള്ളിക്കുന്ന കാഴ്ചമൂലം മാർഗ്ഗദൈർഘ്യമോ അന്നു അവിടങ്ങളിലുണ്ടായിരുന്ന കട്ടംചൂടോ ഞങ്ങൾ തെല്ലും അറിഞ്ഞില്ല.

ഞങ്ങളെ കൊണ്ടുനടന്നിരുന്നതു പീക്കിങ്ങിലെ സമാധാനക്കമ്മിററിയുടെ വൈസ് ഡയറക്ടർമാരിലൊരാളായ ഹ്ലൂ എന്ന യുവാവും അതിലെ മെമ്പർമാരായ കുറേ സ്ത്രീപുരുഷന്മാരുമാണു്.

## തായയുടെ മുലപ്പാലാണ് ആരോഗ്യകരം

ചീനസംസ്കാരത്തിന്റെ നാനാ ഭാഗങ്ങൾ കാട്ടിത്തരാൻ ഞങ്ങളെ കൊണ്ടുനടക്കുന്ന ഒരു ദേവദൂതൻ എന്നു ഞാൻ ഒരിക്കൽ അദ്ദേഹത്തെ വിശേഷിപ്പിച്ചതു നേരമ്പോക്കിലാണെങ്കിലും നേരുതന്നെയാണ്. ഒരൊറ്റക്കാര്യമേ ഞങ്ങളെ വിഷമിപ്പിച്ചുള്ളു. ഭാഷ അറിഞ്ഞുകൂടായ്കയാൽ സംഭാഷണം ദുസ്സാധമായിരുന്നു. ചീനരാജ്യത്തു ഇംഗ്ലീഷറിയുന്നവരായി അമ്പതുകോടിയിൽ അമ്പതിനായിരം പേരുണ്ടോ ആവോ. മാവോസേതുങ്ങിനു തന്നെയും ഇംഗ്ലീഷറിഞ്ഞുകൂടാ. അദ്ദേഹത്തിന്റെ മന്ത്രിമാരിലും ഇംഗ്ലീഷറിയാവുന്നവർ ചുരുങ്ങും. ഇംഗ്ലീഷിനെ വിദേശീയരോടു ഇടപെടാനുള്ള ഒരു ഭാഷയായേ അവർ കരുതുന്നുള്ളു. അവിടെ വിദ്യാഭ്യാസം ചീനഭാഷയിൽത്തന്നെയാണു്. അതിനാൽ അല്പകാലംകൊണ്ടു് അനല്പമായ അറിവു് അവിടത്തുകാർക്കു് കൈവരുന്നു. മാതൃഭാഷ വഴിക്കുള്ള വിദ്യാഭ്യാസമാണു് വിദ്യാഭ്യാസമെന്നു്—ആയയുടെ മുലപ്പാലല്ല, തായയുടെ മുലപ്പാൽ തന്നെയാണു് കുഞ്ഞുങ്ങൾക്കു് ആരോഗ്യകരം എന്നു അവർ മനസ്സിലാക്കിയിരിക്കുന്നു. ഇംഗ്ലീഷ് വേണമെന്നുള്ള വിദ്യാർത്ഥികൾക്കു കോളേജിൽ ചേർന്നാൽ ഇംഗ്ലീഷ് പഠിക്കാം. ഇംഗ്ലീഷ് മാത്രമല്ല ഏതു വിദേശഭാഷയും കാളേജുകളിൽ പഠിപ്പിക്കപ്പെടുന്നുണ്ടു്. ഇക്കഴിഞ്ഞ മൂന്നുകൊല്ലത്തിനപ്പുറം ചെറുപ്പക്കാർ—വിശേഷിച്ചും യുവതികൾ—ഇംഗ്ലീഷ് പഠിക്കാനും ഡിഗ്രി സമ്പാദിക്കാനും തുടങ്ങിയിട്ടുണ്ടു്. അവരിൽ ചിലരാണു് സംഭാഷണങ്ങളിൽ ഞങ്ങളെ സഹായിച്ചിരുന്നതു്. യുവാക്കളുടേതിൽക്കവിഞ്ഞ മിടുക്കുണ്ടു് ആ യുവതികൾക്കു്. അവർ എന്നെ എപ്പോഴും ഒരു കാരണവരെ എന്നപോലെ കൊണ്ടുനടക്കുകയും ഉപചരിക്കുകയും ചെയ്തു എന്നതു കൃതജ്ഞതാപൂർവ്വം ഒന്നെടുത്തുപറയേണ്ടിയിരിക്കുന്നു. ആഗസ്റ്റ് 24-ാം നു- അവരോടു യാത്രപറഞ്ഞുപിരിയുമ്പോൾ ഞാനും അവരും ഒപ്പം പൊട്ടിക്കരഞ്ഞുപോയി.

## വിദ്യാഭ്യാസത്തിന്റെ വികാസം.

ചീനത്തു വിദ്യാഭ്യാസം നഗരങ്ങളിൽനിന്നു ഗ്രാമങ്ങളിലേക്കു വ്യാപിച്ചുവരുന്നുണ്ടു്. ഞങ്ങളിൽ ചിലർ ഒരു നാട്ടുംപുറത്തു ഒരു കൃഷിക്കാരന്റെ അതിഥികളായി ഒരു പകൽ താമസിച്ചു. അദ്ദേഹത്തിന്റെ ഭാര്യ എഴുത്തെന്തെന്നറിയാത്ത ഗ്രാമീണകളിൽ ഒരുവളായിരുന്നു. ഒരു മൂന്നുകൊല്ലംമുമ്പുവരെ ആ അമ്പത്തഞ്ചുവയസ്സുകാരി ഉത്സാഹപൂർവ്വം സ്ലേറ്റും പെൻസിലും കൈകളിലെടുത്തു. വിജ്ഞാനത്തെ ക്രമേണ മനസ്സിലും. ഇങ്ങനെ വാർദ്ധക്യദശയിൽ സരസ്വതിയെ സമീപിച്ച വളരെ വളരെ സ്ത്രീപുരുഷന്മാർ നവീനചീനത്തിലുണ്ടു്. തന്റെയും അയൽക്കാരിൽ പലരുടെയും എഴുത്തു പഠിക്കൽ ആ ഗ്രാമീണസ്ത്രീ വിവരിച്ചപ്പോൾ, ആ പച്ചവയലുകളിൽ പളുങ്കൊളിമെയ്യാളായ വാഗ്ദേവി താമരയിലപ്പടർപ്പിൽ ഒരു കളഹംസിയെന്നപോലെ പതുക്കെപ്പതുക്കെ ലാത്തുന്നതു ഞാൻ മനസ്സുകൊണ്ടു കണ്ടു.

## ദുർഭിക്ഷ രക്ഷസ്സ് കുഴിച്ചു മൂടപ്പെട്ടു.

'ഉടമസ്ഥതാബോധം മണ്ണിനെ പൊന്നാക്കുന്നുണ്ടു്' എന്നു ഒരു യൂറോപ്യൻ ചിന്തകൻ പ്രസ്താവിച്ചതിന്റെ യാഥാർത്ഥ്യം ചീനഗ്രാമങ്ങളിൽ തെളിഞ്ഞുകാണാം. ഗവർമ്മെണ്ടു ജന്മികൾക്കു നേടേണ്ടതു കൊടുത്തു ബാക്കിയുള്ള ഭൂമികളെല്ലാം കൃഷിക്കാരെ ഏല്പിച്ചതോടുകൂടി അവിടങ്ങളിൽ കൃഷിക്കുണ്ടായ വളർച്ച പറഞ്ഞറിക്കാവതല്ല. സ്ത്രീകളും പുരുഷന്മാരും സംതൃപ്തിയോടും അഭിമാനത്തോടും ഉത്സാഹത്തോടുംകൂടി നാൾതോറും പത്തുമണിക്കൂർനേരം വയലുകളിൽ ജോലി ചെയ്യുക എന്ന പതിവു് ചീനത്തെങ്ങും പടർന്നിരിക്കുന്നു. മൂന്നുകൊല്ലം മുമ്പുവരെ അവിടെ മത്സരിച്ചിരുന്ന ദുർഭിക്ഷരക്ഷസ്സ് ഈ കരുത്തുള്ള കൈക്കോട്ടുകളാൽ കുഴിച്ചുമൂടപ്പെട്ടുകഴിഞ്ഞിരിക്കുന്നു. വയറ്റിൽ മൃഷ്ടാന്നവും പോക്കറ്റിൽ കാശുമില്ലാത്ത ഒരു തൊഴിലാളിയെ അവിടെ കാണില്ല. മറ്റൊന്നല്ല ചീനക്കാരുടെ ദൃഷ്ടി കലാസംസ്കാരങ്ങളിൽ അത്ഭുതപൂർവമാംവണ്ണം പതിഞ്ഞതിനു കാരണം. ഗീത—നാട്യ—നൃത്താദികളിൽ അവർക്കുള്ള പാടവും മതിപ്പും എത്രമേൽ സിദ്ധിച്ചിട്ടുണ്ടെന്നു ഇൻഡ്യൻകലാപ്രകടനങ്ങളെ ആസ്വദിച്ചിരുന്ന അവരുടെ സരസമുഖങ്ങളിൽനിന്നു എനിക്കു ഒട്ടൊക്കെ മനസ്സിലായി. അവരുടെ പഴയ ഓപ്പറ എന്ന കളിതന്നെ ഒരുൽകൃഷ്ടകലയാണു്. പുതിയ തരം നാടകങ്ങളും ഞാൻ കാണുകയുണ്ടായി. അഭിനയത്തിൽ അദ്വിതീയരായ ചില നടന്മാരും നടികളും അവിടെ മിക്കപട്ടണങ്ങളിലുമുണ്ടു്. ഷാങ്ഹായിൽവെച്ചു ഞാൻ കണ്ട ഒരു മദ്ധ്യവയസ്കയായ നാടകക്കാരിയുടെ അഭിനയം അസാദ്ധ്യമാണെന്നു പറഞ്ഞാൽത്തന്നെ അതിശയോക്തിയാവില്ല. അത്രയും കലാവിരുതു സിദ്ധിച്ചിട്ടുള്ളവർ ഇത്ര കൊണ്ടാടിയെന്നതു് ഇന്ത്യൻകലകൾക്കു ഒരു ബഹുമതിയായിരിക്കരുതാം,

കഥകളി അവരെ അധികം ആകർഷിച്ചുവത്രെ. ഒരു പണ്ഡിതൻ എന്നോടു നേരിട്ടു പറകയുണ്ടായി ഈ ഇന്ത്യൻകലകളെല്ലാം ഉൽകൃഷ്ടങ്ങൾതന്നെ. എന്നാൽ എന്നെ ഏറെ രസിപ്പിച്ചതു് കഥകളിയാണു്. കേരളമേ എണ്ണായിരം നാഴിക ദൂരത്തുനിന്നു കിട്ടിയ ഈ പ്രശംസാപത്രം നീ സൂക്ഷിച്ചുവെച്ചുകൊള്ളുക. ഓപ്പറ എന്ന കളിയോടു ഒട്ടൊക്കെ സാമ്യമുള്ളതുകൊണ്ടായിരിക്കാം കഥകളി ചീനക്കാർക്കു കൂടുതൽ കമനീയമായിത്തോന്നിയതു്.



## റഷ്യയും ചീനയും ഇന്ത്യയും ഒന്നിച്ചു നിൽക്കണം.

ചില മികച്ച യുവകവികളെയും ഞാൻ കാണുകയുണ്ടായി അവരെല്ലാം സാമാന്യജനങ്ങളുടെ മനോവൃത്തികളെ ഉത്തേജിപ്പിക്കുന്ന കൃതികൾ എഴുതുന്നവരാണു് ഇന്നു് അവരുടെ പ്രധാനവിഷയം ലോകസമാധാനംതന്നെ ശാന്തി ചീനത്തു ആബാലവൃദ്ധം ജനങ്ങളുടെയും ഒരു പരസ്യദേവതയായിത്തീർന്നിരിക്കുന്നു. നോക്കുക, അവരുടെ മനസ്സംസ്കാരം. ഞാൻ ഒരു സൽക്കാരത്തിൽവച്ചു സംസാരിക്കുന്നതിനിടയിൽ ഇങ്ങനെ പറകയുണ്ടായി. "പാൻമുഞ്ജോണിൽവെച്ചു ഒപ്പിട്ട സന്ധിപത്രം ലോകഭിത്തിമേൽനിന്നു യുദ്ധച്ചെളി തുടച്ചു നീക്കാൻ പര്യാപ്തമാവുമെന്നു പറഞ്ഞുകൂടാ. വോൾഗാ യാങ്ങ്ട്സി, ഗംഗ എന്നീ മഹാനദികളിലെ വെള്ളം ഒന്നിച്ചുപകർന്നാലേ യുദ്ധത്തീ നിശ്ശേഷം കെട്ടടങ്ങുകയുള്ളു. അതേ റഷ്യയും ചീനയും ഇന്ത്യയും ഒത്തൊരുമിച്ചു മുൻനിന്നു പരിശ്രമിച്ചാലേ യുദ്ധപ്പുക പുരളാത്ത ഒരന്തരീക്ഷം കാണുമാറാകയുള്ളു.

## ഇപ്പോഴാണു് മതസ്വാതന്ത്ര്യമുള്ളതു്.

ചീനത്തു നഗരങ്ങളിലും നാട്ടുംപുറങ്ങളിലുമൊക്കെ നാനാപ്രകാരങ്ങളായ മരാമത്തുവേലകൾ നടക്കുന്ന കാലമാണിതു്. വീടും, റോഡും തോടും പാടവും, പറമ്പുമൊക്കെ പരിഷ്കരിക്കപ്പെടുന്നു. ജലവിതരണത്തിനും വിദ്യുച്ഛക്തിക്കുമായി വലിയ വലിയ അണകൾ കെട്ടുന്നു. പാലങ്ങൾ പണിയുന്നു സുഭിക്ഷത്തിന്റെയും സുഖത്തിന്റെയും ഒരു അത്യുന്നത വിശാലമായ കൊട്ടാരം പുറത്തുയർത്തുകയാണു് അവിടത്തെ തൊഴിലാളികൾ ചെയ്യുന്നതു്. പീക്കിങ്ങിലെ പ്രധാന ബുദ്ധക്ഷേത്രത്തിന്റെ ജീർണ്ണത തീർക്കുന്നതു് ഞങ്ങൾ കണ്ടു. പണ്ടു ആ ക്ഷേത്രം എങ്ങിനെയായിരുന്നുവോ അങ്ങിനെതന്നെയാക്കണമെന്നാണു് അധികൃതന്മാരുടെ നിശ്ചയം ആ അത്ഭുതകരമായ പഴയ മരാമത്തിൽ പരമ്പരാസിദ്ധമായ പാടവമുള്ള ശിൽപ്പികൾ ഭാഗ്യംകൊണ്ടു് ഇന്നും അവിടെ ജീവിച്ചിരിപ്പുണ്ടു്. മതമില്ലാത്ത നാസ്തികരാജ്യത്തു എന്തിനാണാവോ പഴഞ്ചൻ ബുദ്ധക്ഷേത്രം. അഴകും അന്തസ്സേറിയ ഒരു മുസ്ലീംപള്ളിയിലേക്കു ഞങ്ങളിൽ ചിലർ ക്ഷണിക്കപ്പെട്ടു. അവിടത്തെ മൌലവി ഞങ്ങളോടു പറഞ്ഞതു് "ഈ പുതിയ ഭരണം ഏർപ്പെട്ടതിനുശേഷമേ ഞങ്ങൾക്കു നഷ്ടമായിരുന്ന മതസ്വാതന്ത്ര്യം തിരിച്ചുകിട്ടിയുള്ളു എന്നാണു്. മതങ്ങളെ മർദ്ദിക്കുകയല്ല, മാനിക്കുക തന്നെയാണു്. ഇന്ത്യ, ഭവതിയുടെ ആ ചിരന്തനാസഖിയും ചെയ്യുന്നതു്.

## സൂര്യരശ്മി ഇരുട്ടാക്കാൻ പററില്ല

ആനന്ദമയമായ ഒരു മാസമാണു ഞങ്ങൾ ചീനത്തു കഴിച്ചതു്. ഞങ്ങൾ 29 പേരെ സഞ്ചരിപ്പിക്കാനും സൽക്കരിക്കാനും സന്തോഷിപ്പിക്കാനുമായി ചീന രാജ്യത്തിലെ സമാധാനക്കമ്മിററിക്കാർ പണം വാരി വർഷിച്ചതു കണ്ടാൽ വൈശ്രവണനും വയറു തലോടും. അഹോ, ഈ കടം നമ്മൾ എങ്ങിനെ വീട്ടും എന്നെനിക്കറിഞ്ഞുകൂടാ അവർക്കു പണിയെടുക്കാനും പണമുണ്ടാക്കാനും അറിയാം. നമുക്കോ?

നെപ്പോളിയൻബോണപ്പാർട്ടു് ഒരിക്കൽ പ്രസ്താവിച്ചപോൽ, ഒരു ഭീമൻ കിടന്നുറങ്ങുന്നു, അവനെ ഉണർത്തിയാൽ ലോകം അമ്പരക്കും എത്ര ശരി, ആ ഭീമൻ—മഹത്താ

# നിങ്ങൾ ഏതു പ്രായത്തിൽ വിവാഹം ചെയ്യുവാൻ ആഗ്രഹിക്കുന്നു?

(കെ. വി മാമ്മൻ)

സ്ത്രീക്കും പുരുഷനും വിവാഹത്തിനുള്ള നല്ല പ്രായം ഏതാണെന്നുള്ളതിനെപ്പററി ഇന്നും പല വാദപ്രതിവാദങ്ങൾ നടക്കുകയും വിഭിന്നാഭിപ്രായങ്ങൾ നിലവിലിരിക്കുകയും ചെയ്യുന്നുണ്ടു്. മുമ്പു് ഇൻഡ്യയിൽ മാത്രമല്ല പാശ്ചാത്യരാജ്യങ്ങളിലും ബാല്യകാലവിവാഹം ഒരു പതിവായിരുന്നു. എന്നാൽ ഇന്നു യുവതീയുവാക്കന്മാരിൽ വിവാഹം നീട്ടിവയ്ക്കുന്നതിനുള്ള ഒരു വാസനയാണു സാർവത്രികമായി കാണുന്നതു്. ഈ വിഷയത്തിൽ പ്രവണത ലഭിച്ചിട്ടുള്ള ഒരു വനിതാഡോക്ടറായ മേരീസ്റ്റോപ്സും മററു ചില വിദഗ്ദ്ധഭിഷഗ്വരന്മാരും വൈകിയുള്ള വിവാഹത്തിനെതിരായ അഭിപ്രായമാണു പുറപ്പെടുവിച്ചിട്ടുള്ളതു്. പെൺകുട്ടികൾ പതിനഞ്ചാമത്തെ വയസ്സോടുകൂടി വിവാഹിതരാകണമെന്നാണു മേരിസ്റ്റോപ്സ് പറയുന്നതു്. ഒരു ശാരീരിക നിലപാടിൽ നിന്നുകൊണ്ടു്, യുവജനങ്ങളുടെ വികാരശക്തികളെ അമർത്തി അവരിൽ മാനസികമായ ഒരു സംഘർഷം ഉണ്ടാകുന്നതിനിടവരുത്തരുതെന്നത്രേ മേരീസ്റ്റോപ്സ് അഭിപ്രായപ്പെട്ടിരിക്കുന്നതു്.

നേരത്തേ വിവാഹിതരാകുന്ന പക്ഷം സ്ത്രീയും പുരുഷനും യഥാർത്ഥ ദമ്പതികളായി കുടുംബത്തിലെ ഇതര അംഗങ്ങളോടൊത്തു സൗഹാർദ്ദസമന്വിതം കഴിഞ്ഞുകൂടുവാൻ സാധിക്കുമെന്നു പല മാതാപിതാക്കന്മാരും വിശ്വസിക്കുന്നുണ്ടു്. വൈകി വിവാഹിതരാകുന്നവർക്കു വിശാലമനസ്കതയും, പ്രസാദാത്മകത്വവും നഷ്ടപ്പെടുന്നുവെന്നും തന്മൂലം കുടുംബത്തിലെ ഇതര അംഗങ്ങളോടൊത്തു രമ്യമായി ജീവിക്കുന്നതിനു സാധിക്കാതെ വരുന്നു; അവരിൽ തൻകാര്യപ്രവണത മുന്തിനില്ക്കുന്നുവെന്നും ഈ അഭിപ്രായക്കാർ പറയുന്നു.

"യൗവനയുക്തരായ ദമ്പതികളെ കാണുന്നതു തന്നെ ആനന്ദകരമാണു്. ഒരുവൻ വിവാഹം ചെയ്യുന്നുവെങ്കിൽ അതു നേരത്തേതന്നെ നടത്തണം. ജീവിതം ദുരിതപൂർണ്ണവും, സന്തോഷരഹിതവും ആകുമ്പോൾ വിവാഹം ചെയ്യുന്നതുകൊണ്ടു് എന്താണു വിശേഷതയുള്ളതു്" എന്നത്രേ വികാരാനുഭൂതിവിശേഷങ്ങളിൽ മികച്ച ജ്ഞാനമുള്ളവർ അഭിപ്രായപ്പെട്ടിരിക്കുന്നതു്.

ജീവിതത്തിലെ ഏററവും മർമ്മപ്രധാനമായ വിവാഹത്തെപ്പററിയുള്ള നമ്മുടെ മനോഭാവത്തെ സ്പർശിക്കുന്ന എല്ലാ വികാരവിശേഷങ്ങളെയും നാം വളരെ സൂക്ഷിക്കണം. സ്ത്രീയും പുരുഷനും ഇളംപ്രായത്തിൽ തന്നെ വിവാഹിതരാകുന്നതു വൈകിയുള്ള വിവാഹത്തെക്കാൾ ഗുണപ്രദമാണെന്നുള്ള ധാരണ അബദ്ധജടിലമാണത്രേ. ബാല്യപ്രായത്തിലും, കൗമാരദശയിലും ബാലികാബാലന്മാർ വളരെ തൻകാര്യപ്രവണതയും, അപക്വതയും മററുമുള്ളവരായിരിക്കുമെന്നുള്ളതു കേവലം സത്യം മാത്രമാണു്. വിവാഹം എന്താണെന്നുപോലുമറിയാത്ത പ്രായത്തിൽ ആ ബന്ധത്തിലേക്കു പ്രവേശിപ്പിക്കപ്പെടുന്ന ദമ്പതികൾ ആനന്ദപ്രദമായ ജീവിതത്തിൽ നിന്നും വളരെയകലെയാണു നിലകൊള്ളുന്നതു്. അവർക്കു ജ്ഞാനം സിദ്ധിച്ചിട്ടില്ല. തന്നിമിത്തം ഭാര്യയെ സംരക്ഷിക്കുന്നതിനുള്ള പ്രയാസമോർത്തു ഭർത്താവു് അകന്നുപോകുന്നതിനും, ഭാര്യ നിരാശയോടുകൂടി പിൻവാങ്ങുന്നതിനും, അങ്ങനെ അവരുടെ മനോഭാവത്തിൽ അടിയുറച്ച അകൽച്ച ഉണ്ടാകുന്നതിനും അതു കാരണമാകുന്നുണ്ടു്. തന്നിമിത്തം ചെറുപ്രായത്തിലെ വിവാഹം ഗുണപ്രദമെന്നുള്ള വാദം കഴമ്പില്ലാതായിത്തീരുന്നു. വിവാഹജീവിതത്തിൽ മനശ്ശാസ്ത്രപരമായ അറിവിനു് ഇങ്ങനെയുള്ളവർ സ്ഥാനം കല്പിച്ചിട്ടില്ല. സാമൂഹ്യ സാമ്പത്തിക ശക്തികളും സ്ത്രീക്കു സമുദായത്തിലുണ്ടായിരുന്ന സ്ഥാനവും പഴയകാലത്തു് ഇന്നത്തെക്കാൾ തികച്ചും വിഭിന്നമായിരുന്നു.

---

യ ചീനരാജ്യം — ഉണർന്നു, ലോകം അമ്പരക്കാനും തുടങ്ങി. ഈ അമ്പരപ്പിന്റെ ഒരു വകഭേദമല്ലയോ ചീന റിപ്പബ്ലിക്കിന്റെനേരെ ചിലർ കണ്ണു മുറുകെ ചിമ്മുന്നതു്. എന്നാൽ കുരുടന്മാർ കണ്മിഴിക്കാത്തതുകൊണ്ടു സൂര്യരശ്മി കൂരിരുട്ടായിപ്പോവില്ല.

* ഒരു സന്ദേശത്തിൽനിന്നു്.



ശാരീരികമായ ഒരു വീക്ഷണഗതിയിൽക്കൂടി അവലോകനം ചെയ്യുമ്പോൾ മേരിസ്റ്റോപ്സിൻെറയും മററും നിഗമനങ്ങൾ അത്ഥവത്തായിരിക്കാം. സംതൃപ്തജീവിതാസ്വാദനം നീട്ടിവയ്ക്കുന്നതു പലപ്പോഴും ആപൽക്കരമായിരക്കാം. എന്നാൽ മനുഷ്യനിൽ ലീനമായിരിക്കുന്ന ശാരീരികതൃഷ്ണയെ ശമിപ്പിക്കുക മാത്രമല്ല വിവാഹത്തിൻെറ പരമോദ്ദേശം. പുരുഷൻ അവൻെറ ജീവിതവൃത്തി സുസ്ഥിരപ്പെടുത്തുന്നതിനും സാമ്പത്തിക സുരക്ഷിതത്വം നേടുന്നതിനും ഒരു നീണ്ട കാലയളവു് എടുക്കുന്നു. അതിനു മുമ്പു വിവാഹം ചെയ്തു് ഉത്തരവാദിത്വങ്ങൾ ഏൽക്കുന്നതിനു് അവൻ അശക്തനാണു്. ഇപ്രകാരമുള്ളവർ ജീവിതം തന്നെ ഒരു പരാജയമാണെന്നു ധരിക്കുകയും അതിനു ഭാര്യയുടെ മേൽ കുററം ചുമത്തുവാൻ ഇടവരികയും ചെയ്യുന്നു.

ഒരു പുരുഷൻ അവൻെറ അച്ഛനേയോ മററെന്തെങ്കിലും ബന്ധുജനങ്ങളെയോ ആശ്രയിച്ചു ജീവിക്കുമ്പോൾ വിവാഹം ചെയ്യുന്നതു യുക്തമല്ല. ആശ്രിതജീവിതത്തിൽ ചുമതലകൾ നിർവഹിക്കുക സുസാധ്യമല്ല. തന്നിമിത്തം സ്ത്രീയുടെ സ്ഥാനം അപകർഷത്തിലാകുകയും കുടുംബകാര്യങ്ങൾകുഴയുകയും ചെയ്യുന്നു. സ്ത്രീക്കു ശരിയായ ജ്ഞാനം ലഭിക്കുന്നതിനും പുറമേ അവൾ വിവാഹജീവിതത്തിൻെറ നിർമ്മലതയെപ്പററിയും ഉത്തരവാദിത്വങ്ങളെപ്പററിയും അത്ഥത്തെപ്പററിയും അറിഞ്ഞു വിവാഹത്തിനു് ഒരുങ്ങേണ്ടിയിരിക്കുന്നു.

ഇളംപ്രായത്തിലെ വിവാഹങ്ങളിൽ ഏറിയപങ്കും ദുഃഖപൂർണ്ണമായി കലാശിക്കുന്നു എന്നാണു വിവാഹം മുതലായ സംഗതികളെപ്പററി അടുത്തകാലത്തു കൂലങ്കഷമായ പഠനം നടത്തിയ ഒരു റോയൽ കമ്മീഷൻ അഭിപ്രായപ്പെട്ടിരിക്കുന്നതു്.

ചെറുപ്പകാലവിവാഹങ്ങളിൽ പരാജയത്തിൻെറയും തെററുകളുടെയും ബീജങ്ങൾ സ്ഥിതിചെയ്യുന്നതിനാൽ അവ എല്ലാവിധത്തിലും നിരുത്സാഹപ്പെടുത്തണമെന്നാണു് ലൈംഗിക മനശ്ശാസ്ത്രപാരംഗതനായ ഡാക്ടർ ഓസ്വാൽഡ് ഷ്വാർസ് അഭിപ്രായപ്പെട്ടിരിക്കുന്നതു്.

മനസ്സിനു പാകത കൈവരുന്നതു ശരീരത്തിനു പൂർണ്ണത ലഭിച്ചശേഷം മാത്രമാണെന്നു നാം മനസ്സിലാക്കണം. തന്നിമിത്തം മാതാപിതാക്കന്മാർ അവരുടെ സന്താനങ്ങൾ ശാരീരികവളർച്ചയിലെത്തിഎന്നു നിരൂപിച്ചുകൊണ്ടു വിവാഹത്തിനു തിടുക്കംകൂട്ടരുതു്. പുരുഷൻ 28—ാമത്തെ വയസ്സിലും സ്ത്രീ 25—ാമത്തെ വയസ്സിലും വിവാഹത്തിലേർപ്പെടുന്നതു നന്നായിരിക്കുമെന്നു ഡാ. ഷ്വാർസ് അഭിപ്രായപ്പെട്ടിരിക്കുന്നതു ശ്രദ്ധേയമാണു്.

## സിനിമ

# ആശാദീപം

മലയാളികളുടേതായ ഒരു സംസ്കാരവും അന്തസ്സും പ്രകൃതിയുടെ മനോഹാരിതയും ഒന്നാന്തരം സംഭാഷണവും കേൾക്കാനും പാടാനും ഇമ്പമുള്ള ഗാനങ്ങളും ശ്രീ. ടി. എൻ.ന്റെ അഭിനന്ദനവും, ഇതൊക്കെയാണ് ആ തെളിമയുള്ള ആശയുടെ വിളക്കിൽ മനുഷ്യന്റെ ജീവിതയാഥാർത്ഥ്യങ്ങളാകുന്ന കണ്ണുനീരാകുന്ന എണ്ണയിൽ കത്തുന്ന ഭദ്രദീപത്തിന്റെ പൊൻതിരികൾ!! അനങ്ങാതെ നിന്നു കത്തി ജ്വലിക്കുകയാണ് കേരളത്തിലെ ഉയർന്നതും വെണ്മയേറിയതുമായ ആ കലയുടെ മണിഗോപുരത്തിൽ!!

"പലരും പുകഴ്ത്തി പറയാറുള്ള പി. ഭാസ്കരന്റെ ഗാനങ്ങൾ പരാജയങ്ങളാണെന്നാണ് എന്റെ വിശ്വാസം. വാക്കുകളും അക്ഷരങ്ങളുംകൊണ്ടുള്ള ചെപ്പടിവേലയെ ഞാൻ ഭാസ്കരന്റെ ഗാനത്തിൽ കാണുന്നുള്ളൂ, കേൾക്കുന്നുള്ളൂ. ഹിന്ദിക്കാർ പാട്ടെഴുത്തു നിർത്തിയാൽ ഭാസ്കരൻ കറങ്ങിയതുതന്നെ. സംശയമില്ല.... ..."

പഴയ ഒരു 'അരുണ'യിൽ ഒരു സാഹിത്യകാരൻ എഴുതിയ ലേഖനത്തിൽ നിന്നു എടുത്തതാണ് മേലുദ്ധരിച്ച വാചകങ്ങൾ. ആ നല്ല സുഹൃത്തിനോട് സൌഹാർദ്ദപൂർവം ഞാൻ ഒരു കാര്യം ഉപദേശിക്കുകയാണ് ഇപ്പോൾ പ്രദർശിപ്പിക്കുന്ന ആശാദീപം ഒന്നു കാണാൻ. എങ്കിൽ അദ്ദേഹത്തിന്റെ മനസ്സ് തന്നത്താൻ തിരുത്തി പറയും. ശ്രീ. പി. ഭാസ്കരന്റെ ഗാനങ്ങൾ ഏററവും ഹൃദയാവർജ്ജകമാണെന്നു്. പദങ്ങളുടെ കസർത്തല്ല ഗാനവും കവിതയുമെന്നു ഭാസ്കരൻ എത്രയോ മുമ്പേതന്നെ തെളിയിച്ചു കഴിഞ്ഞിട്ടുണ്ടെന്ന കാര്യം ഞാൻ മറക്കുന്നില്ല. താങ്കളുടെയോ എന്റേയോ സർട്ടിഫിക്കെററൊന്നും ഭാസ്കരനു് ആവശ്യമുണ്ടെന്നു തോന്നുന്നില്ല. ഒരനുഗ്രഹീതഗായകൻ, കവി, നടൻ, സംവിധായകൻ, ഇതൊക്കെ നിങ്ങൾക്കു ആ മെലിഞ്ഞു പൊക്കം കൂടിയ, കണ്ണടക്കാരനായ സൌന്ദര്യാരാധകനിൽ തെളിഞ്ഞു കാണാൻ കഴിയും. ആശാദീപത്തിലെ ഒരു ഒററ ഗാനം മാത്രം—ഗിരിജ പാടുന്നതു്—ഞാനിവിടെ ചേർക്കാം.

"മാരി വില്ലൊളി വീശി വന്നൊരെൻ
മാനസാനന്ദദായകാ,
മാമകാശതൻവീണയിൽ കൂടി
മൌനഗാനങ്ങൾ പാടി നീ
ജീവിതാനന്ദ കന്ദളങ്ങളാൽ
പാവനപ്രഭ തൂകി നീ.

മായുകില്ല നീ; മായുകില്ല നീ
മാമകാശയിലെന്നുമേ........
സ്നേഹദീപം കൊളുത്തി ഞാനെന്റെ
മോഹമാം മണിക്കോവിലിൽ;
ബാഷ്പധാരയാൽ പ്രേമപൂജക്കു
പുഷ്പമാലയൊരുക്കി ഞാൻ.
കാത്തിരുന്നു ഞാൻ ദേവ, നിന്നുടെ
കാലടിസ്വരം കേൾക്കുവാൻ.
വന്നതില്ല നീ ...വന്നതില്ല നീ...
ജീവിതാനന്ദദായകാ ......."

"ഗ്രാമത്തിൻ ഹൃദയം
കനകം വിളയുന്ന ഗ്രാമം...."

എന്ന ഗാനവും പ്രത്യേകം എടുത്തു പറയേണ്ടതാണ്. മറെറല്ലാ ഗാനങ്ങളും മെച്ചപ്പെട്ടവയാണെന്നു പറയാൻ അത്യധികം സന്തോഷമുണ്ടു്. ആ ഗാനങ്ങളും അതിന്റെ പശ്ചാത്തല രംഗസംവിധാനങ്ങളും ഞാൻ ഇപ്പോഴും ഓർക്കുന്നുണ്ടു്.

ധനികനും ഹൃദയമുള്ളവനുമായ പണിക്കർ, ദുർവൃത്തനായ മകനു താങ്ങായി നിൽക്കുന്ന ഭാര്യ, ലോകവിജ്ഞാനമുള്ള പണിക്കരുടെ സോദരിയായ വിധവ, അവരുടെ മക്കളായ ചന്ദ്രനും ശാന്തയും, ഗ്രാമീണകുസുമമായ സരളയും, പിതാവു പോസ്റ്റ്മാസ്റ്ററും, ശേഖരനെ ചീത്തയാക്കുന്ന നർത്തകി ജയന്തിയും, ഇവരൊക്കെക്കൂടെ ആവശ്യത്തിലധികം നീട്ടിക്കൊണ്ടുപോയ പുതുമയില്ലാത്ത ആ കഥാശരീരത്തെ കഴിവിനൊത്തു നന്നാക്കാൻ പരിശ്രമിച്ചിട്ടുള്ളവരാണ്. പൊൻകുന്നം വർക്കിയുടെ കുറിക്കു കൊള്ളുന്ന സംഭാഷണവും, അഭിനയത്തിന്റെ മിടുക്കുമാണ് ഈ കഥയെ നന്നാക്കി തീർത്തതെന്നു പറഞ്ഞാൽ അതൊട്ടും അധികപ്പററാവുകയില്ല.

അഭിനയത്തിൽ നമ്മുടെ ശ്രീ. ടി. എൻ. ഗോപിനാഥൻ നായരാണ് ഏററവും നല്ല നടൻ. 'തിരമാല'യുടെ പരാജയത്തിൽ നിന്നും അദ്ദേഹം ഒരു ഒന്നാന്തരം പാഠം പഠിച്ചിട്ടുണ്ടെന്നു തോന്നി ആശാദീപത്തിലെ പണിക്കരുടെ ഭാഗത്തിൽ വീണ്ടും കണ്ടപ്പോൾ. അദ്ദേഹം അതിൽ വിജയിച്ചിട്ടുണ്ട്. ശ്രീ. ടി. എൻ. പല സന്ദർഭങ്ങളിലും ഇതെഴുതുന്ന ആളിന്റെ കണ്ണുകൾ നിറയ്ക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു എന്ന കാര്യം ഞാൻ ഒളിച്ചുവയ്ക്കുന്നില്ല. പണിക്കരുടെ ഭാഗത്തിൽ അഭിനയിക്കുകയല്ല ജീവിക്കുകയാണു പാത്രസ്വഭാവത്തിനനുസരിച്ച ഒരു നല്ല പാകതയുള്ള നടനായിട്ട്. നടികളിൽ ഒന്നാമത്തെ സ്ഥാനം ആ ഗ്രാമീണകുസുമത്തിനു—ഗിരിജ—ആണ്. ഓവർ ആക്ട് ചെയ്യാതെ തന്റെ ഭാഗം അഭിനയിച്ചൊപ്പിച്ച തിരശ്ശീലയ്ക്കു പിന്നിലേക്കു പോയിട്ടുണ്ട് ആ കൊച്ചുനടി. ഒരു വണക്കവും ഒതുക്കവുമൊക്കെയുണ്ട്.

പൊന്നമ്മയുടെ അമ്മയും പങ്കജവല്ലിയുടെ അമ്മായി അമ്മയും നമുക്കൊരു പുതുമയും തരുന്നില്ലെങ്കിലും പൊന്നമ്മയും ടി. എൻ. നും മാത്രമുള്ള ചില രംഗങ്ങൾ കണ്ടപ്പോൾ ഏററവും നന്നായിട്ടു തോന്നി. പടം കണ്ടിട്ടു വെളിയിൽ ഇറങ്ങിയിട്ടു ഇന്നേവരെയും അ'അമ്മ'യെയും പണിക്കരേയും മറക്കാനും കഴിയുന്നില്ല. അമ്മായിഅമ്മ പിന്നെ പിന്നെ മോശമായിട്ടു വരികയാണു്. ബി. എസ്. സരോജയുടെ ശാന്തയും പത്മിനിയുടെ നർത്തകിയും പാത്രസ്വഭാവം അനുസരിച്ചു ഏതാണ്ടു വിജയിച്ചു എന്നു പറയാം. സത്യനും ഗണേശും ഒട്ടും മോശമായിട്ടുണ്ടെന്ന അഭിപ്രായം എനിക്കില്ല. പക്ഷെ, ഗണേശിന്റെ ശേഖരൻ പ്രേമസീനുകളിൽ മാത്രമേ ശോഭിക്കുന്നുള്ളു. ആ ചിത്രത്തിന്റെ മുമ്പിൽ കൊണ്ടു നിറുത്തിയിട്ടും ആ മുഖത്തു യാതൊരു ഭാവവ്യത്യാസവും കാണുകയുണ്ടായില്ല. രാമൻപിള്ളയുടെ വേലക്കാരനും തരക്കേടില്ല.

ഇതിലൊരു അറുവഷളായിട്ടുള്ള പാത്രമുണ്ടു്. അതാണു ബാലയ്യയുടെ വിക്രമൻ. ഉരുണ്ടുരുണ്ടുള്ള നടത്തയും മുഖത്തു മാറി മാറി വരുന്ന വികൃത ഗോഷ്ടിയുംമററും മററുമൊക്കെ അഭിനയമാണെന്നു സമ്മതിക്കുവാൻ ഞാൻ തയ്യാറില്ല. ഏതാണ്ടു മലയാളം പറയുന്നുണ്ടു്. അതൊരു സമാധാനമാണു്.

ജി. ആർ. റാവുവിന്റെ സംവിധാനവും, ഫോട്ടോഗ്രാഫിയും സൌണ്ടു റിക്കാർഡിങ്ങും പൊതുവെ തരക്കേടില്ല. മലയാളികളുടേതായ ഒരു സംസ്കാരവും അന്തസ്സും പ്രകൃതിയുടെ മനോഹാരിതയും നാട്ടിൻപുറങ്ങളിൽ നടക്കുന്ന ഒരൊഴുക്കുള്ള നീണ്ട കഥയും ഒന്നാന്തരം സംഭാഷണവും കേൾക്കാനും പാടാനും ഉള്ള ഗാനങ്ങളും ശ്രീ. ടി. എൻ. ന്റെ പണിക്കരുടെ അഭിനയവും പുളിച്ചു നാറുന്ന ഫലിതങ്ങളില്ലാത്തതും.........ഇതൊക്കെയാണു്, ആ തെളിമയുള്ള കണ്ണഞ്ചിപ്പിക്കുന്ന ആശയുടെവിളക്കിൽ, മനുഷ്യന്റെ ജീവിതയാഥാർത്ഥ്യങ്ങളായ കണ്ണുനീരാകുന്ന എണ്ണയിൽ കത്തുന്ന ഭദ്രദീപത്തിന്റെ പൊൻതിരികൾ!! അതങ്ങിനെ നിന്നു കത്തുകയാണു കെടാവിളക്കായിട്ടു്. കേരളത്തിലെ ഉയർന്നതും വെണ്മയേറിയതുമായ ആ കലയുടെ മണിഗോപുരത്തിൽ!!

കെ. എൻ. കെ.

തൂലികാചിത്രം

# സരളരാമവർമ്മ

പാപ്പനംകോട്ടു പ്രഭാകരൻ

The silence of the Temple, the softness of the lights, the purity of the furnishings remind one of a goodness, who unites in herself all the grace and elegance with soul of an artist and that of a duchess.

Emile Zola.

അധികമാരും അറിഞ്ഞിരിക്കാൻ ഇടയില്ല; ബോംബെയിൽ ഒരു കാഷ്ട്ര്യബംഗ്ലാവുണ്ട്; 75, മരയിൻ ഡ്രൈവിൽ. അവിടെ എന്താണ് പ്രദർശിപ്പിച്ചിരിക്കുന്നതെന്നോ?—കേരളത്തിലെ തറവാട്ടുകളിലെ ഉപകരണവസ്തുക്കൾ—നിറപറയും നിലവിളക്കും.......അങ്ങനെ........

കേരളത്തിൽനിന്നും ആയിരത്തിൽപരം മൈലുകളകലെയാണ് അധിവസിക്കുന്നതെങ്കിലും മലയാളനാടിന്റെ സംസ്കാരത്തെ മാനിക്കാനും, മറുനാട്ടിൽ നട്ടുവളർത്താനും, കേരളത്തിലെ ജീവിതത്തെ അതേപടി തുടർന്നുകൊണ്ടുപോകുന്നതിനും സംപ്രേരകമായ, അനന്യസുലഭമായ ആ ചേതോവികാരം സമാരാധ്യമാണ്. കേരളത്തിൽ ചെന്നു നോക്കിയാൽ പോലും ഈ നിറപറയും നിലവിളക്കുമൊന്നും കണ്ടെന്നു വരികയില്ല. റേഷൻ വന്നതോടെ, പണ്ടത്തെ 'മാവേലി'യുടെ നിറപറകൾ ചിതലു തിന്നു പോയിരിക്കണം. മണ്ണെണ്ണയുടെയും വൈദ്യുതദീപങ്ങളുടെയും ആവിർഭാവത്തോടുകൂടി നിലവിളക്കുകളും മറഞ്ഞിരിക്കണം.

ഈ പരിതസ്ഥിതിയിൽ, ബോംബെയെപ്പോലുള്ള ഒരു മഹാനഗരത്തിൽ, പരിഷ്കാരത്തിന്റെ പാരാവാരതരംഗപരമ്പരകൾ തല്ലിത്തകർക്കുന്ന പണക്കാരുടെ മറയിൻ ഡ്രൈവിൽ കേരളസംസ്കാരത്തിന്റെ പ്രതിരൂപങ്ങൾ കണ്ടപ്പോൾ, ഒരു പക്ഷേ, ഞാൻ വിസ്മയിച്ചിട്ടുണ്ടെങ്കിൽ അത്ഭുതപ്പെടാനില്ല. അക്കാണം കഴിഞ്ഞാൽ മലയാളഭാഷ മറക്കുന്ന മലയാളികളും—എനിക്കു മലയാളത്തിൽ വലിയ പിടിയൊന്നുമില്ലെന്നു ഏതോ വലിയ "കപാളിഫിക്കേഷനാ"ണെന്നു സ്വയം ഭാവിച്ചുകൊണ്ടു തട്ടിവിടുന്ന നാടൻ സായ്പന്മാരുടെയും സംഖ്യ വിരളമല്ല. അതുപോലെ ലിപ്സ്റ്റിക്കും, റൂഷുമായി മറുനാട്ടിൽ "Status" "Keep up" ചെയ്തു കഴിയുന്ന മലയാള മഹിളാമണികളും!—

ആ കാഷ്ട്ര്യബംഗ്ലാവിൽ വച്ചാണു ഞാൻ ശ്രീമതി സരളരാമവർമ്മയെ പരിചയപ്പെടുന്നതു്. ഒരു കലാകാരിയുടെ കലാവിലാസങ്ങൾ ഞാനവിടെ കണ്ടു. കല ജീവിതത്തിലും, ജീവിതം കലയിലും നിസർഗ്ഗമനോജ്ഞമായി പ്രതിഫലിപ്പിക്കുന്ന, അനാർഭാടയായ ഒരു കലാകാരിയെയും. കവണിമുണ്ടും കസവുനേര്യതുമാണ് അവർ ധരിച്ചിരുന്നതു്. ഒരു തറവാട്ടമ്മയുടെ അന്തസ്സ്, ഒരു മാതാവിന്റെ വാത്സല്യം, ഒരു യുവതിയുടെ ഊർജ്ജസ്വലത എന്നിവയുടെ സമ്മിളിതമായ സാക്ഷാത്കാരമാണു സരളരാമവർമ്മ. സമ്പത്തിലും സൗന്ദര്യത്തിലും, സംസ്കാരത്തിലും സാരള്യത്തിലും സരള സമുന്നതയാണ്.

ശ്രീമതി സരളയുടെ സംഭാഷണം സഹൃദയഹൃദയാഹ്ലാദകരമാണ്. മലയാളസാഹിത്യത്തിലെ സുപ്രസിദ്ധ കവികൾ, കഥാകൃത്തുക്കൾ, ലേഖകന്മാർ, പത്രാധിപന്മാർ എന്നിവരെ കുറിച്ചുള്ള വിശദവിവരങ്ങൾ ഗ്രഹിക്കാൻ അവരുമായി കുറച്ചുനേരം സാഹിത്യത്തെക്കുറിച്ചു സംസാരിച്ചുകൊണ്ടിരുന്നാൽ മതിയാകും. പക്ഷേ, തെക്കൻ തിരുവിതാംകൂറിലെ സാഹിത്യപ്രവർത്തകരെക്കുറിച്ചു് അവർക്കു വലിയ പിടിയൊന്നുമില്ല. ("സരള" സാഹിത്യത്തെക്കുറിച്ചു പറയുമ്പോൾ നാം സാഹിത്യസാമ്രാജ്യത്തിൽ സ്വച്ഛന്ദം വിഹരിക്കും.) സാധാരണ കലാകാരന്മാരിൽ കണ്ടുവരുന്ന ഒരു ദൂഷ്യമുണ്ട്. അവരുടെ കലാസൃഷ്ടികളൊഴിച്ചു ബാക്കിയെല്ലാം നിസ്സാരങ്ങളാണെന്നു പറഞ്ഞുതള്ളുന്ന ഒരു ദുസ്വഭാവം. സരളരാമവർമ്മയെ സംബന്ധിച്ചിടത്തോളം ആ ദുസ്വഭാവമുണ്ടല്ലോ—അസൂയ—അതു തീണ്ടിയിട്ടുപോലുമില്ല. സൗഹാർദ്ദവിദ്വേഷാദി മനോഭാവങ്ങൾക്കനുസൃതമായി ചില കലാകാരന്മാരെയും കലാസൃഷ്ടികളെയും വാനോളം വാഴ്ത്തുകയും, മറ്റു ചിലരെ പാതാളത്തോളം താഴ്ത്തുകയും ചെയ്യുന്ന പതിവ് അവർക്കില്ല. വ്യക്തിഗതമായ സൗഹാർദ്ദവിദ്വേഷാദി വികാരങ്ങൾക്കതീതമായ ഒരു മണ്ഡലത്തിൽ നിന്നുകൊണ്ടാണ് അവർ കലയെ വീക്ഷിക്കുന്നതു്. അതിൽനിന്നും ഒന്നു തെളിയുന്നില്ലേ? അവർ കലാകാരന്മാരിൽക്കൂടി കല

യെ വീക്ഷിക്കുന്നില്ല. മറിച്ചു കലയിൽക്കൂടെ കലാകാരനെ വീക്ഷിക്കുന്നു. വാദപ്രതിവാദങ്ങളുടെ പേരിൽ ബഹളം കൂട്ടുന്ന സാഹിത്യകാരുടെ ഇടയിലെങ്ങും "എന്റെ അഭിപ്രായമിതാണെന്നും" പറഞ്ഞു നിൽക്കുന്ന സരളാരാമവർമ്മയെ നിങ്ങൾക്കു കാണാൻ കഴിയുകയില്ല. അതേ സമയത്തു ചുമരുകൾക്കുള്ളിൽ അടങ്ങിയിരുന്നുകൊണ്ടു, നാലുകെട്ടിനുള്ളിൽ ആരുമാരുമറിയാതെ നീറിപ്പുകഞ്ഞുകൊണ്ടിരിക്കുന്ന അഗ്നിപർവ്വതങ്ങളുമായി വാരികകളിലും മാസികകളിലും ഒരു ഇൻക്വിലാബുകാരിയായി സരളയെ നിങ്ങൾക്കു കാണാൻ കഴിയും. കണ്ണീരും കരച്ചിലും കടക്കാത്ത മുറികളിൽ സർവ്വസൗഭാഗ്യങ്ങളുമായി കഴിഞ്ഞാലും കലയുടെ കുഴൽക്കണ്ണാടിയിൽ നോക്കുമ്പോൾ വേദനയും, നിരാശയും, ദാരിദ്ര്യവും നിറഞ്ഞ ലോകം അവർക്കനുഭവപ്പെടുന്നുണ്ടു്. അവർ അതു പകർത്തുന്നുമുണ്ടു്. അതിലാണു മനുഷ്യവർഗ്ഗപ്രേമിയായ ഒരു കലാകാരന്റെ സത്യസന്ധതയും ആത്മാർത്ഥതയും അഭിവ്യഞ്ജിപ്പിക്കുന്നതു്. അതുപോലെ തന്നെ, ഏതു പട്ടണത്തിൽ താമസിച്ചാലും പ്രകൃതിയുടെ നൈസർഗ്ഗികമായ നിതാന്തമനോജ്ഞതകളും അഭികാമ്യതകളും തിങ്ങിവിങ്ങുന്ന നാട്ടിൻപുറങ്ങളിൽ പൊട്ടിച്ചിരിച്ചുല്ലസിക്കുന്ന പ്രതീതി സംജനിപ്പിക്കുന്നു. കൃത്രിമത്വത്തിന്റെ കണ്ണഞ്ചിക്കുന്ന ആകർഷണീയതകളുടെ മദ്ധ്യത്തിലായിരുന്നാലും ശ്രീ സരളയുടെ ഹൃദയം മലനാട്ടിലെ കാട്ടാറിൻ തീരത്തും പാടത്തിലും നാലുകെട്ടിനുള്ളിലും പാഞ്ഞുചെല്ലുന്നു.

## ഞങ്ങളുടെ സമാജത്തിലെ താക്കോൽസൂക്ഷിപ്പുകാരി

ബോംബെയിലെ മലയാളിസമാജങ്ങളെക്കുറിച്ചു് ഒരിക്കൽ സരളയുമായി സംസാരിക്കാനിടയായി. "ഞങ്ങൾക്കു രാഷ്ട്രീയമില്ല, ഞങ്ങൾക്കു് അഭിപ്രായവ്യത്യാസമില്ല ഇങ്ങനെ ഞങ്ങളെന്നും ഞങ്ങൾക്കെന്നും, ഞങ്ങളുടേതെന്നും പലതവണ പറയുന്നതു കേട്ട എനിക്കു "ഞങ്ങളുടെ" പൊരുൾ പെട്ടെന്നു കിട്ടിയില്ല. ആദ്യം ഞാൻ വിചാരിച്ചതു ഞങ്ങളെന്നുള്ളതു് അവരുടെ കുടുംബത്തെ ഉദ്ദേശിച്ചായിരിക്കുമെന്നു്. പിന്നീടാണു് എനിക്കു 'ഞങ്ങളുടെ' അർത്ഥവ്യാപ്തി നിർണ്ണയിക്കാൻ സാധിച്ചതു്. ബോംബെയിലെ മലയാളിമഹിളകളെ മുഴുവൻ പ്രതിനിധാനം ചെയ്തുകൊണ്ടാണു സരള 'ഞങ്ങളെ'ന്നുപയോഗിക്കുന്നതു്. ഞങ്ങളുടെ സമാജമെന്നുവെച്ചാൽ സരളയുടെ നിഘണ്ടുവിൽ കേരളീയമഹിളാസമാജമെന്നർത്ഥം. ബോംബെ കേരളീയ മഹിളാസമാജത്തിലെ ഖജനാവിന്റെ താക്കോൽസൂക്ഷിപ്പുകാരിയാണു സരളാരാമവർമ്മ. 'പ്രോലിറ്റേറിയൻസ്' ഞങ്ങളുടെ സമാജത്തിനെപ്പറ്റി ബൂർഷ്വാ മഹിളാസമാജമെന്നാണു പറയാറുള്ളതെന്നു് അവർ വിനോദഭാവത്തിൽ പറയുകയുണ്ടായി. അവർ മഹിളാസമാജത്തിനുവേണ്ടി ഉദ്യമിക്കുന്നുണ്ടെന്നുള്ളതു് ആശാസ്യമാണു്. ഒന്നുമില്ലെങ്കിലും ബൂർഷ്വാമലയാളി മഹിളകളെ വല്ലപ്പോഴുമെങ്കിലും കേരളസംസ്കാരത്തെക്കുറിച്ചു് ഓർമ്മിപ്പിക്കുവാൻ ഇടയാക്കുമല്ലോ?

## ബുദ്ധിജീവികളുടെയും ബഹുജനങ്ങളുടെയും മദ്ധ്യത്തിൽ

വാളെടുത്തവരെല്ലാം വെളിച്ചപ്പാടെന്നു പറയുന്നതുപോലെ മൂളിപ്പാട്ടു് പാടാനറിയാവുന്നവരെല്ലാം സംഗീതജ്ഞന്മാരും സംഗീതവിദുഷികളുമായിക്കഴിയുന്ന കാലഘട്ടമാണിതു്. സാധാരണക്കാരനെപ്പോലും എളുപ്പം രസിപ്പിക്കാൻ സാധിക്കുന്ന ഒരു കലയാണല്ലോ സംഗീതം. ശ്രോതാക്കൾക്കു അനായാസമായി ഗ്രഹിക്കാനും ആസ്വദിക്കാനും സാധിതമാകുന്ന ഗാനങ്ങൾക്കു ശാസ്ത്രീയരീത്യാ ഏറ്റു കുറ്റങ്ങളുണ്ടായിരുന്നാലും ചുളുവിനു സാമാന്യജനതയുടെ വിപണിയിൽ വിറ്റഴിക്കാം. കലയെപ്പറ്റി പരിചിന്തനം ചെയ്യുമ്പോൾ ഒരു കാര്യം നിഷേധിക്കാനാവില്ല. സാഹിത്യകലയൊഴിച്ചു മറ്റു കലകളെല്ലാം പ്രത്യേകിച്ചും സംഗീതകലയും നൃത്തകലയും ചിത്രകലയും സാധാരണ ജനങ്ങളിൽനിന്നും അനല്പമായ അകൽച്ചയിലാണു സ്ഥിതി ചെയ്യുന്നതു്. ഈ കലകളെ സംബന്ധിച്ചിടത്തോളം ബുദ്ധിജീവികളും ബഹുജനങ്ങളും രണ്ടു മണ്ഡലങ്ങളിലാണു നിൽക്കുന്നതു്. അതാണു കർണ്ണാടകസംഗീതത്തിനും രാഗവിസ്താരത്തിനും സാമാന്യജനങ്ങളുടെ ഇടയിൽ സ്ഥാനമില്ലാത്തതു്. ബി. എ. പരീക്ഷയ്ക്കു സംഗീതം ഐച്ഛികവിഷയമായെടുത്തു ജയിച്ച സരളയാകട്ടെ സംഗീതകലയെ ബുദ്ധിജീവികളുടെയും സാമാന്യജനങ്ങളുടെയും മദ്ധ്യത്തിലേക്കു ആനയിക്കുകയാണു ചെയ്യുന്നതു്. ഇക്കാര്യത്തിൽ അവരുടെ ശ്രദ്ധ കുറച്ചുകൂടി പതിയേണ്ടിയിരിക്കുന്നു. ഇതിനകം നിരവധി തവണ സംഗീതം റേഡിയോവിൽ പ്രക്ഷേപണം ചെയ്യപ്പെട്ടിട്ടുണ്ടു്.

## കഥാകർത്രി

ഇതിനെല്ലാമുപരിയായി ശ്രീ സരളാരാമവർമ്മ ഒരു ചെറുകഥാകർത്രിയായിട്ടാണു് അറിയപ്പെടുന്നതു്. ഒരു വെറും കഥാകർത്രിയെന്നു പറഞ്ഞാൽ പോരാ....

"ഞങ്ങളുടെ കഥയെഴുത്തുകാരി" യാണെന്നു പറഞ്ഞു സ്ത്രീജനങ്ങൾ അവകാശപ്പെടുന്നു.

"അങ്കുശമില്ലാത്ത ചാപല്യമേ മന്നി
ലംഗനയെന്നു വിളിക്കുന്നു നിന്നെ
ഞാൻ."

എന്നിങ്ങനെയൊക്കെ അംഗനാ

മാരെ പുലഭ്യം പറയുന്ന പുരുഷന്മാരുടെ മുന്നിൽ പെണ്ണുങ്ങളുടെ വകാലത്തും പിടിച്ചുനിൽക്കുന്ന ഒരു ഇൻക്വിലാബ്കാരിയായിട്ടാണ് സരളയെ മഹിളകൾ കരുതുന്നത്. സന്താനനിയന്ത്രണത്തിനായി ഷച്ചു (ഉപയോഗിക്കാൻ) കൊണ്ടുവച്ചിരുന്ന ഇംഗ്ലീഷ് മരുന്ന് എടുത്തു ദൂരെ കളഞ്ഞിട്ട് 'ദൈവം തന്നതു വാങ്ങണം, ഇല്ലെങ്കിൽ പാപമാണ്' എന്നു പറയുന്ന സ്വാർത്ഥതല്പരനായ ഒരു ഭർത്താവിനെ തന്റെ ഒരു കഥയിലൂടെ ആവിഷ്കരിച്ച ശ്രീമതി സരളയെ (പെണ്ണുങ്ങളുടെ) അവകാശപ്പെടാതിരിക്കാനൊക്കുമോ?

സരളയുടെ ചെറുകഥകളെ രണ്ടായി തരംതിരിക്കേണ്ടിയിരിക്കുന്നു. ചിന്തയെ വികാരം ഭരിച്ചിരുന്നപ്പോഴുള്ള കഥകളെന്നും, വികാരത്തെ ചിന്ത ഭരിച്ചിരുന്നപ്പോഴുള്ള കഥകളെന്നും.

മാദകമായ യുവത്വത്തിന്റെ ആരംഭഘട്ടത്തിനാണല്ലോ എല്ലാ സാഹിത്യകാരന്മാരും സാഹിത്യകാരികളും പ്രേമകാവ്യങ്ങൾ സാഹിത്യത്തിന്റെ പ്രതിപാദ്യവിഷയത്തിൽ നിഗരണം ചെയ്യുന്നത്. അന്ന് പ്രേമത്തിന് അതർഹിക്കാത്ത പവിത്രതയും ദിവ്യത്വവും എല്ലാം നൽകിവരുന്നതായിട്ടാണ് കണ്ടുവരാറുള്ളത്. പ്രേമംമൂലമുള്ള വേദനപോലും മധുരമാണെന്നവരെ പറഞ്ഞുകൊള്ളും.

'Loves very pain sweet
But its reward is in the
world d.vine''.

എന്ന പി. ബി. ഷെല്ലിയുടെ ചിന്താഗതിയുടെ പിന്നാലെയായിരിക്കും അവരുടെ ചിന്തകൾ പാഞ്ഞുചെല്ലുന്നത്. 'സരള'യും അതിൽനിന്നും ഒട്ടും വ്യത്യസ്ഥമല്ലായിരുന്നു. ഒരു യുവതിയുടെ ഹൃദയത്തിൽ പൊട്ടിവിടരുന്ന നവമുകുളങ്ങളെ കോർത്ത് അവർ കൈരളിക്കു സമർപ്പിച്ചു. ഒരു യുവതിയുടെ ഹൃദയത്തിൽ മൊട്ടിടുന്ന മൃദുലവികാരങ്ങ (Softer sentiments)ൾക്ക് സരസകോമളങ്ങളായ ലളിതപദങ്ങൾകൊണ്ട് രൂപം കൊടുത്തു. യാഥാർത്ഥ്യങ്ങളെ ആസ്വാദനം ചെയ്യുന്നതിൽ കവിഞ്ഞ ഉദ്ദേശം ഇല്ലായിരുന്നെന്നു വേണം പറയാൻ. എമിലി സോളയുടേയും മോപ്പസാങ്ങിന്റെയും സാങ്കേതികരീതിയോടാണ് അവർക്കു കൂടുതൽ അടുപ്പം. അതുകൊണ്ട് ഒരു യഥാർത്ഥ പ്രസ്ഥാനക്കാരിയെക്കാളും ഒരു നാച്വറലിസ്റ്റ് (Naturalist) പ്രസ്ഥാനക്കാരിയെന്നവരെ പറയുന്നതായിരിക്കും ശരി. എന്തുകൊണ്ടെന്നാൽ റീയലിസത്തിനു കൂടുതൽ സങ്കീർണ്ണമാകുന്നതിനും, മാനുഷിക മൂല്യങ്ങൾ ഉൾക്കൊള്ളുന്നതിനും, ഗുപ്തങ്ങളായ സത്യങ്ങൾക്കും രൂപങ്ങൾക്കും അന്വേഷണം നടത്തുന്നതിനും ഒരു വ്യവസ്ഥയുടെ സംഭാവ്യതയെ അനുവദിക്കുന്നതിനും പ്രവണതയുണ്ട്.

(Realism is l kely to be a higher grade of art than naturalism, sin e in tends to be more complex and charged with human value prol ng f r some hidden truths or structure, and allowing the possibility of a teleogical order.)

എന്നാൽ ആ ഘട്ടം കഴിഞ്ഞ് കഥാകർത്രിയുടെ ചിന്ത ജീവിതത്തിന്റെ ഉപരിതലത്തിൽനിന്നും, ഉപരിപ്ലവപ്രവണതകളിൽ നിന്നും മാറിത്തുടങ്ങി. അതോടുകൂടി ജീവിതത്തെ കുറെക്കൂടി ഗൌരവമായി വീക്ഷിക്കാനും, ഹൃദയത്തിന്റെ തിമിരാവൃതമായ അഗാധതലങ്ങളിൽ ഇറങ്ങിച്ചെന്ന് അനുഗുപ്തങ്ങളായ സത്യങ്ങളെ പെറുക്കിയെടുത്ത് കലാബോധത്തോടെ അവയെ വെളിപ്പെടുത്തുന്നതിനും തുനിഞ്ഞു. നാലുകെട്ടിനുള്ളിൽ, നിലവറയിലും നെന്മണികൾ മുളച്ചുന്നതുപോലെ വിടരുന്ന ആശകളും വേദനകളും സംഘട്ടനങ്ങളും സഹൃദയപ്രത്യായകമാംവിധം സരള തന്റെ കഥകളിൽ പ്രതിഫലിപ്പിച്ചു. അങ്ങനെ നാച്വറലിസത്തിൽനിന്നും ഗാർഹികയഥാർത്ഥപ്രസ്ഥാനത്തിലേയ്ക്ക് സരള കാലുകുത്തിയിരിക്കുകയാണ്. മലയാളസാഹിത്യത്തിൽ അധികം വളർന്നിട്ടില്ലാത്ത ഒരു ശാഖയാണ് ഗാർഹികയാഥാർത്ഥ്യപ്രസ്ഥാനം. ആ പ്രസ്ഥാനത്തെ വളർത്തിക്കൊണ്ടുവരുവാനാണ് സരളയുടെ ശ്രമം. അത്തരം കഥകളിൽ റൊമാന്റിസത്തിന്റെ മാരിവില്ലൊളിക്കു പകരം റീയലിസത്തിന്റെ ചൂട്ടുംവെളിച്ചവുമാണ് അനുഭവപ്പെടുന്നത്. കുറച്ചുകൂടി ശ്രമിച്ചാൽ അവർക്കു ആ പ്രസ്ഥാനത്തെ ഉയർത്തിക്കൊണ്ടുവരുവാൻ സാധിക്കും.

സമർത്ഥനായ ഒരു ചരിത്രകാരൻ ഒരു രേഖകൊണ്ടെന്നപോലെ, കുറച്ചു വാചകങ്ങൾ കൊണ്ട് അനുവാചകന്റെ മുന്നിൽനിന്നും ഒരിക്കലും മായാത്ത വിധത്തിൽ കഥാപാത്രങ്ങളെ വരച്ചു കാണിക്കുവാനുള്ള 'സരള'യുടെ കഴിവ് പ്രശംസനീയമാണ്. നോക്കു,- കുഞ്ഞുകുട്ടിയുടെ ചിത്രം വരച്ചിരിക്കുന്നതു :—

'ഇരുനിറത്തിൽ തടിച്ച ശരീരം. വെളുത്ത മുണ്ടും റൌക്കയും— ചുമലിലൂടെ ഒരു തോർത്ത് അതിന്റെ ഇരുതലകൾ മാറോ ചുമലിൽ കെട്ടിയിട്ടിരിക്കും. നെററിയിൽ സദാ ഭസ്മം പൂശിയിരിക്കും. ആഭരണങ്ങളൊന്നുമില്ല. ശാന്തത അലതല്ലുന്ന മുഖം!'.

നാം കുഞ്ഞുകുട്ടിയെ കാണുന്നു; അതോടൊത്ത് ആ ചിത്രം വരച്ച കൈവിരുതിനെ നാം ബഹുമാനിക്കുകയും ചെയ്യുന്നു.



നാടകരചനയ്ക്ക് ഒന്നാം സമ്മാനം നേടിയ "കറവറപ്പശു"വിന്റെ കർത്താവു ശ്രീ കെ. ടി. മുഹമ്മദ് അതേ നാടകത്തിൽ മുത്തച്ഛന്റെ വേഷത്തിൽ.



കുമാരി ജാനകി

വെളിച്ചത്തിലേക്ക് എന്ന നാടകത്തിൽ വൃദ്ധയായ നാണിയായി ജീവിച്ചു. വിദ്യാർത്ഥിനിയായ ജാനകി ആറിലേറെ നാടകങ്ങളിൽ ഇതിനു മുൻപു് അഭിനയിച്ചിട്ടുണ്ടു്. അനുഗൃഹീതയായ ഈ കുട്ടിക്കു നല്ലൊരു ഭാവിയുണ്ടു്.



കുമാരി ലീല

വെളിച്ചത്തിലേക്കു് എന്ന നാടകത്തിൽ കോളേജ് കുമാരിയും, കാമിനിയും, മാതാവുമായ "മേരി"യുടെ ഭാഗം ഭംഗിയായി അഭിനയിച്ചു. പ്രതിഭയുടെ എല്ലാ നാടകങ്ങളിലും അഭിനയിക്കാറുള്ളതിനു പുറമെ, കൂട്ടുകൃഷി, വിരുന്നൊത്ത പൂമൊട്ടുകൾ തുടങ്ങി ഒട്ടേറെ നാടകങ്ങളിലഭിനയിച്ചു ലീല അഭിനയപാടവം പ്രദർശിപ്പിച്ചിട്ടുണ്ടു്.



സദാനന്ദൻ, പുതിയാ വെളിച്ചത്തിലേക്കു് എന്ന നാടകത്തിന്റെ കർത്താവും നടനും.



അഭിനയത്തിൽ രണ്ടാം സമ്മാനം നേടിയ നടി സുശീല. ബ്രദേഴ്സ് മ്യൂസിക്ക് ക്ലബ്ബിന്റെ കറവറപ്പശുവിൽ മീനാക്ഷിഅമ്മയുടെ ഭാഗം തന്മയത്വമായി അഭിനയിച്ചു.



ശ്രീ പി. ഭാസ്കരൻ— അഭിനയത്തിൽ രണ്ടാം സമ്മാനം നേടിയ നടൻ ദേശപോഷിണി കലാസമിതിയുടെ 'ജീവിതം' എന്ന നാടകത്തിൽ ശങ്കു ആയി അഭിനയിച്ചു: നല്ലൊരു ഹാസ്യനടൻ കൂടിയാണു്.

ചെറുകഥ

# അവൻ ഏതു വാതിൽ തുറക്കും

## (ഫ്റാങ്ക് സ്റ്റോക്ടൻ)

പണ്ടൊരിക്കൽ അർദ്ധകിരാതനായ ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ അയൽപക്കത്തുള്ള ലാററിൻരാജ്യങ്ങളിലെ നാഗരികരെക്കൊണ്ടു കുറെയൊക്കെ മയപ്പെട്ടവയായിരുന്നു. ഭാവനാപുഷ്കലമായ മനോരാജ്യങ്ങളുമായി കഴിഞ്ഞിരുന്ന രാജാവ് ആർക്കും മറുത്തുകൂടാത്ത തന്റെ പരമാധികാരമുപയോഗിച്ചു സങ്കല്പങ്ങൾ യാഥാർത്ഥ്യങ്ങളായി മാററും. കൊട്ടാരകാര്യങ്ങളും രാജ്യകാര്യങ്ങളും ഉരസൽകൂടാതെ ഭംഗിയായി നടക്കുന്നപക്ഷം രാജാവു സൌമ്യനും സന്തുഷ്ടനുമാണ്. എന്നാൽ, എന്തെങ്കിലും കുഴപ്പമുണ്ടായാൽ ഏതെങ്കിലും ഗോളം വഴിതെററി ഭ്രമണവൃത്തത്തിനു വെളിക്കു ചാടുന്നപക്ഷം, അദ്ദേഹത്തിന്റെ ആനന്ദം അതിരററു വർദ്ധിക്കുകയായി. വളവുള്ളതു നേരെയാക്കുക, ഇതിലധികം അദ്ദേഹത്തിന്നിഷ്ടമുള്ള മറെറാരു പണിയുമില്ല.

അദ്ദേഹം ഒരു രംഗമണ്ഡപം പണിതു. മനുഷ്യന്റേയും മൃഗത്തിന്റേയും ബലപരാക്രമങ്ങൾ പ്രദർശിപ്പിച്ചു സ്വന്തംപ്രജകളുടെ സാംസ്കാരികവും മാനസികവുമായ അഭ്യുന്നതിക്കായി പ്രയത്നിക്കുകയെന്നതായിരുന്നു അതിന്റെ ലക്ഷ്യം.

വൃത്താകാരമായ ഗ്യാലറികളോടും, നിഗൂഢമായ വളവുതട്ടുകളോടും, അദൃശ്യമായ രഹസ്യമാർഗ്ഗങ്ങളോടും കൂടിയ ഈ മണ്ഡപം, ഒന്നുകൊണ്ടും മാററാൻ ആവാത്ത നിഷ്പക്ഷമായ വിധിപ്രകാരം കുററവാളിയെ ശിക്ഷിക്കുകയും സച്ചരിത്രനെ ബഹുമാനിക്കുകയും ചെയ്യുന്ന ഒരു വേദികയായിരുന്നു.

രാജാവിനു ശ്രദ്ധേയമായി തോന്നത്തക്കവണ്ണം പ്രാധാന്യമുള്ള എന്തെങ്കിലും കുററം ഏതെങ്കിലും പ്രജയുടെ മേൽ ആരോപിതമായാൽ അയാളുടെ വിധി രംഗമണ്ഡപത്തിൽവച്ചു തീരുമാനിക്കുകയാണു പതിവ്.

പ്രേക്ഷകരെല്ലാം ഗ്യാലറികളിൽ ഉപവിഷ്ടരായിക്കഴിയുമ്പോൾ മണ്ഡപത്തിന്റെ ഒരുവശത്തു രാജാവു സിംഹാസനത്തിൽ എഴുന്നള്ളിയിരിക്കും. അദ്ദേഹം ഒരു സൂചന നൽകുന്നതോടെ, സിംഹാസനത്തിനടിയിലുള്ള ഒരു വാതൽ തുറന്നു കുററമാരോപിക്കപ്പെട്ടയാൾ മണ്ഡപത്തിൽ പ്രവേശിക്കുന്നു. അയാൾക്കു നേരെയെതിരെ, മണ്ഡപത്തിന്റെ അങ്ങേയരികിൽ, എല്ലാ വിധത്തിലും ഒരുപോലിരിക്കുന്ന രണ്ടു വാതലുകൾ അടുത്തടുത്തായി കാണാം. വിചാരണയിലിരിക്കുന്ന മനുഷ്യൻ മുമ്പോട്ടു നടന്ന്, ഈ വാതലുകളിൽ ഒരെണ്ണം തുറക്കണം. അയാൾക്കിഷ്ടമുള്ള വാതൽ തുറക്കാം. ഒരു വാതൽ തുറന്നാൽ ക്ഷുദാത്തനും നിഷ്ഠുരനുമായ ഒരു ഭയങ്കര വ്യാഘ്രം അയാളുടെമേൽ ചാടിവീണ് അയാളെ കടിച്ചു ചീന്തി, അയാളുടെ കുററത്തിനു ശിക്ഷ നൽകും.

എന്നാൽ അയാൾ മറേറ കതകു തുറന്നാൽ, സർവാംഗസുന്ദരിയായ ഒരു യുവതി പുറത്തുവരും. പ്രതിയുടെ നിരപരാധിത്വത്തിനു സമ്മാനമായി ഉടൻതന്നെ അയാൾക്കവളെ വിവാഹം ചെയ്തു കൊടുക്കും. അയാൾക്കു വേറൊരു ഭാര്യയും കുടുംബവുമുണ്ടായിരിക്കട്ടെ, അയാളുടെ ഹൃദയം മറെറാരു പ്രേമധാമത്തിൽ അർപ്പിതമായിരിക്കട്ടെ രാജാവിനു് അതൊന്നും ഒരു പ്രശ്നമല്ല. ശിക്ഷാരക്ഷകൾക്കു വ്യവസ്ഥ ചെയ്യുന്നതിന്റെ മഹാപദ്ധതിക്കു മുമ്പിൽ ഇത്തരം നിസ്സാരകാര്യങ്ങൾ വിലങ്ങടിച്ചു നിൽക്കാൻ അദ്ദേഹം അനുവദിക്കുന്നതല്ല. ആ മംഗളകർമ്മം ഉടൻ നടന്നുകഴിയും. രാജസിംഹാസനത്തിനു കീഴിലായി മറെറാരു വാതൽ തുറന്ന് ഒരു പുരോഹിതനും ഗായകസംഘവും വിവാഹനൃത്തം ചവിട്ടുന്ന തോഴിമാരും മണ്ഡപത്തിൽ പ്രവേശിച്ചു വധൂവരന്മാരെ സമീപിക്കുന്നു. ഭക്തിനിർഭരവും ആനന്ദതുന്ദിലവുമായ ഒരന്തരീക്ഷത്തിൽ വിവാഹകർമ്മം നിർവഹിക്കപ്പെടുന്നു.

നീതിനിർവഹണത്തിനു രാജാവ് അവലംബിച്ച അർദ്ധകിരാതമായ സമ്പ്രദായമാണിതു്. അതിന്റെ സമ്പൂർണ്ണ ന്യായയുക്തത സുവിദിതമാണ്. ഏതു കതകിനു പുറകിലാണു സ്ത്രീ നിൽക്കുന്നതെന്നു പ്രതിക്കറിഞ്ഞുകൂടാ. അയാൾക്കിഷ്ടമുള്ള വാതൽ തുറക്കാം. അടുത്ത നിമിഷം വിഴുങ്ങപ്പെടുകയോ വിവാഹിതനാകുകയോ ആണു ഫലം.

ഈ സമ്പ്രദായത്തിനു ജനമദ്ധ്യത്തിൽ വലിയ പ്രചാരം ലഭിച്ചു. വിചാരണദിവസം ജനങ്ങൾവന്നു കൂടുമ്പോൾ രക്തതൃഷിതമായ കൊലയോ, ആനന്ദസാന്ദ്രായകമായ വ്വി

വാഹമോ ഏതിനാണു തങ്ങൾ സാക്ഷ്യം വഹിക്കാൻ പോകുന്നതെന്ന് അവർക്കൊരു രൂപവുമില്ല. ഈ അനിശ്ചിതത്വം സന്ദർഭത്തിന്റെ ഗൗരവത്തിന്നും ജനങ്ങളുടെ ഔത്സുക്യത്തിന്നും മാററുകൂട്ടി. ജനസമൂഹത്തിന്ന് ഒരു വിനോദമായി.

ഈ രാജാവിന്നൊരു പുത്രിയുണ്ടായിരുന്നു—അദ്ദേഹത്തിന്റെ മനോരാജ്യങ്ങളെപ്പോലെ വികസ്വരമായിക്കൊണ്ടിരിക്കുന്ന ഒരു മോഹനാംഗി. പിതാവിന്റേതുപോലെ തന്നെ തീഷ്ണവും അധികാരഗർവ്വിതവുമായ ഒരാത്മാവ് അവൾക്കുണ്ടായിരുന്നു. പിതാവിന്റെ കണ്ണിലുണ്ണിയായ മകൾ വളർന്നു, മററു സകല മനുഷ്യരെക്കാളും കൂടുതലായി അദ്ദേഹം അവളെ സ്നേഹിച്ചു. രാജഭൃത്യന്മാരിൽ ഒരു യുവാവുണ്ടായിരുന്നു. കുലീന കുടുംബാംഗമെങ്കിലും വലിയ ഉദ്യോഗസ്ഥാനമൊന്നുമില്ലാത്ത ഒരു സാഹസിക വീരൻ. രാജകീയകന്യകമാരെ കാമിക്കുന്നവരായി നാം പ്രണയകഥകളിൽ കാണാറുള്ള ഒരു യോദ്ധാവ്. രാജകുമാരി തന്റെ കാമുകനിൽ സന്തുഷ്ടചിത്തയായി. അയാൾ സുന്ദരനും ധീരനുമായിരുന്നു. അവൾ ആ യുവാവിനെ ഗാഢമായി പ്രേമിച്ചു. ഈ പ്രേമകഥ പ്രതിബന്ധമെന്യേ ചില മാസങ്ങൾ മുമ്പോട്ടു നീങ്ങി. ഒരു ദിവസം രാജാവ് ഈ രഹസ്യം കണ്ടുപിടിച്ചു. തന്റെ കർത്തവ്യത്തെപ്പററി രാജാവിന്ന് അശേഷം സംശയമുണ്ടായില്ല. യുവാവു ക്ഷണേന ബന്ധനസ്ഥനായി. രംഗമണ്ഡപത്തിൽവച്ചുള്ള അയാളുടെ വിചാരണയ്ക്കു ദിവസവും നിശ്ചയിച്ചു. അതിപ്രധാനമായ ഒരു സന്ദർഭമാണ് സമാഗതമാകുന്നതു്. രാജാവും പ്രജകളും ഈ വിചാരണയുടെ നടത്തിപ്പിൽ അത്യധികം തല്പരരായി കാണപ്പെട്ടു. ഇതിന്നുമുമ്പ് ഇത്തരത്തിലൊരു കേസുണ്ടായിട്ടില്ല. ഇതിന്നു മുമ്പൊരിക്കലും ഒരു പ്രജ രാജപുത്രിയെ പ്രേമിക്കാൻ ധൈര്യപ്പെട്ടിട്ടില്ല.

രാജ്യത്തിലുള്ള കടുവാക്കൂട്ടങ്ങളെല്ലാം പരിശോധിച്ചു—ഏററവും ക്രൗര്യമേറിയതും ഭയങ്കരനുമായ മൃഗത്തെ കണ്ടുപിടിക്കാൻ. വിദഗ്ദ്ധജഡ്ജിമാർ രാജ്യമൊട്ടുക്കുള്ള യുവസുന്ദരികളെയെല്ലാം സൂക്ഷ്മം പരിശോധിച്ചു. വിധി ആ യുവാവിനെ വെറുതെവിടുന്നപക്ഷം അയാൾക്കു സർവ്വഥാ അനുരൂപയായ ഒരു വധുവിനെ സമ്മാനിക്കുന്നതിന്ന് യുവാവിന്റെമേൽ ചുമത്തപ്പെട്ട ആരോപണം വാസ്തവമാണെന്നതിൽ ആർക്കും സംശയമില്ല. യുവാവ് രാജകുമാരിയെ സ്നേഹിച്ചു. അയാളോ രാജകുമാരിയോ മററാരെങ്കിലുമോ അക്കാര്യം നിഷേധിക്കാൻ ഭാവമില്ല. എന്നാൽ രാജാവാകട്ടെ ഇതുകൊണ്ടൊന്നും തൃപ്തനാവുകയില്ല. എങ്ങനെയായാലും രാജകുമാരിക്ക് സ്വകാമുകൻ നഷ്ടപ്പെട്ടും. രാജാവിന്റെ പുത്രിയെ പ്രേമിച്ചതിൽ ആ യുവാവു് കുററം ചെയ്തോ എന്നതാണ് പ്രശ്നം. അതിനുത്തരം നൽകുന്ന സംഭവം നിരീക്ഷിക്കുന്നതിൽ രാജാവിന്ന് ഒരാനന്ദാനുഭൂതിയുണ്ടു്.

നിശ്ചിതദിവസം പുലർന്നു. സമീപസ്ഥലങ്ങളിലും വിദൂരദേശത്തും നിന്ന് ജനങ്ങൾ വന്നുകൂടി. രംഗമണ്ഡപത്തിനു ചുററുമുള്ള ഗ്യാലറികൾ നിറഞ്ഞു. അകത്തു പ്രവേശം ലഭിക്കാത്ത പുരുഷാരം മതിലിനു വെളിയിൽ ചുററിക്കൂടി. രാജാവും രാജസദസ്യരും, സാദൃശ്യംകൊണ്ടു ഭീകരമായി തോന്നിക്കുന്ന ആ രണ്ടു വാതിലുകൾക്കെതിരെയുള്ള പീഠങ്ങളിൽ ആസനസ്ഥരായി.

ഒരുക്കങ്ങളെല്ലാം പൂർത്തിയായി. അടയാളം നൽകപ്പെട്ടു. രാജസിംഹാസനത്തിനു താഴെയുള്ള ഒരു വാതിൽ തുറന്ന് രാജകുമാരിയുടെ കാമുകൻ മണ്ഡപത്തിലേക്കു നടന്നു. ദീർഘകായകനും കോമളകളേബരനും സുന്ദരനുമായ ആ യുവാവ് പ്രത്യക്ഷപ്പെട്ടപ്പോൾ അഭിനന്ദനത്തിന്റെയും വ്യാകുലതയുടേയും ഒരു മൃദുലമർമ്മരമവിടെയുണ്ടായി. ഇത്ര യോഗ്യനും സുന്ദരനുമായ ഒരു യുവാവ് ആ രാജ്യത്തു ജീവിച്ചിരുന്ന കാര്യം പ്രേക്ഷകരിൽ പകുതിപ്പേരും അറിഞ്ഞിരുന്നില്ല. രാജകുമാരി ഈ യുവാവിനെ പ്രേമിച്ചതിൽ ഒരൽഭുതവുമില്ല. എന്തു ഭയങ്കരമാണ്. ആ യുവാവിനെ ഇങ്ങനെയൊരു ദുർവ്വിധിയിലേക്കു വലിച്ചിഴയ്ക്കുക.

മണ്ഡപത്തിലേക്ക് നടന്നടുക്കുമ്പോൾ, യുവാവു തിരിഞ്ഞുനിന്നു. കുററവാളി തിരിഞ്ഞ് രാജാവിനെ താണുതൊഴുന്ന ഒരു വഴക്കമുണ്ട്. എന്നാൽ ഈ യുവാവ് സിംഹാസനാധിപതിയെ സ്മരിച്ചെന്നുതന്നെ തോന്നുന്നില്ല. തന്റെ പിതാവിന്റെ വലത്തുഭാഗത്ത് ആസനസ്ഥയായിരുന്ന രാജകുമാരിയിലാണ് അദ്ദേഹം ദൃഷ്ടികൾ വിക്ഷേപിച്ചതു്. തന്റെ രക്തത്തിലലിഞ്ഞുചേർന്നിട്ടുള്ള കിരാത സ്വഭാവംകൊണ്ടല്ലെങ്കിൽ കുമാരി അന്നവിടെ സന്നിഹിതയാകുമായിരുന്നില്ല. തനിക്ക് ഗാഢതാല്പര്യമുള്ള ആ സന്ദർഭത്തിൽ അവിടെനിന്നു ഒഴിഞ്ഞുമാറിനിൽക്കാൻ വികാരതീഷ്ണവും അത്യുഗ്രവുമായ അവളുടെ ആത്മാവ് അനുവദിക്കയില്ല. തന്റെ കാമുകന്റെ ഭാഗധേയം രാജമണ്ഡപത്തിൽ വച്ചു നിർണ്ണീതമാകണമെന്ന രാജകീയവിളംബരം പ്രഖ്യാപിക്കപ്പെട്ടശേഷം രാവും പകലും അവളുടെ ചിന്ത ഈ മഹാസംഭവത്തിലും അതോടനുബന്ധിച്ച വിവിധ വിഷയങ്ങളിലും കേന്ദ്രീകൃതമായിരുന്നു. ഇതിന്നുമുമ്പ് ഇത്തരമൊരു കേസ്സിൽ ഭാഗഭാക്കാകേണ്ടിവന്ന മറെറാരു വ്യക്തിയേക്കാളും കൂടുതൽ ശക്തിയും സ്വാധീനതയും സ്വഭാവമഹി

മയും ഉള്ള ആ രാജകുമാരി മററാർക്കും കഴിയാത്ത ഒരു മഹാകൃത്യം സാധിച്ചു. വാതിലുകളുടെ രഹസ്യം അവൾ മനസ്സിലാക്കി....രണ്ടുവാതിലുകൾക്കു പുറകിലുള്ള രണ്ടു മുറികളിലേതിലാണ് കടുവായെന്നും ഏതിലാണ് യുവസുന്ദരിയെന്നും അവൾക്കറിയാമായിരുന്നു. അകവശത്തു് ചർമ്മതിരശീലകൾ പിടിപ്പിച്ച കനത്ത വാതിലുകൾക്കിടയിലൂടെ മുറിയിൽനിന്നുള്ള യാതൊരു ശബ്ദവും പുറത്തേക്കു കടക്കുന്നതല്ല. അങ്ങനെ വാതിലുകളിലൂടെ നേർക്കു നടന്നടുക്കുന്ന യുവാവിനു യാതൊരു സൂചനയും ലഭിക്കാൻ മാർഗ്ഗമില്ല. എന്നാൽ ആർക്കും സാധിക്കാത്തതു് സ്വർണ്ണത്തിനും ഒരു സ്ത്രീയുടെ ഇച്ഛാശക്തിക്കും മുമ്പിൽ വഴങ്ങിക്കൊടുത്തു. രാജകുമാരിയുടെ അടുത്തേക്കു് രഹസ്യം ഓടിയണഞ്ഞു.

ആ യുവതി ആരാണെന്നു് അവൾക്കറിവുണ്ടു്. രാജകൊട്ടാരത്തിലെ യുവതികളിൽ ഏററവും സുന്ദരിയായ ഒരുവളെയാണു്, യുവാവു് നിരപരാധിയെന്നു തെളിയുന്നപക്ഷം അയാൾക്കു സമ്മാനമായി തെരഞ്ഞെടുത്തിട്ടുള്ളതു്. രാജകുമാരി അവളെ വെറുത്തിരുന്നു. ഈ സുന്ദരി പലപ്പോഴും തൻെറ കാമുകൻെറ നേർക്കു് അഭിനന്ദനകടാക്ഷങ്ങൾ എറിയുന്നതായി അവൾ കണ്ടിട്ടുണ്ടു്, അഥവാ, കണ്ടതായി അവൾ ഭാവനം ചെയ്തു. ചിലപ്പോൾ ഈ വീക്ഷണങ്ങൾക്കു മറുപടി നൽകപ്പെട്ടതായും അവൾക്കു തോന്നി. അവർ ചിലപ്പോൾ സംസാരിക്കുന്നതു രാജകുമാരിയുടെ ദൃഷ്ടിയിൽ പെട്ടിട്ടുണ്ടു്. അതൊരു നിമിഷത്തേക്കോ രണ്ടുനിമിഷത്തേയ്ക്കോ മാത്രമായിരിക്കാം:

പക്ഷേ, ആ ഹ്രസ്വസമയത്തിനുള്ളിൽ എന്തെന്തു കാര്യങ്ങൾ പറഞ്ഞുകൂടാ. അവർ സംസാരിച്ചതു് തീരെ അപ്രധാന കാര്യങ്ങളെപ്പററി ആയിരുന്നിരിക്കാം. പക്ഷേ അവളെതെങ്ങനെഅറിയാനാണു്, യുവതി സുന്ദരിയായിരുന്നു. എങ്കിലും അവൾ രാജകുമാരിയുടെ കമിതാവിൻെറ നേർക്കു കടാക്ഷമെറിയാൻ ധൈര്യപ്പെട്ടല്ലോ. തൻെറ പൂർവ്വികന്മാരിൽനിന്നു ലഭിച്ച കിരാതരക്തത്തിൻെറ പൂർണ്ണതീവ്രതയോടെ, അവൾ ആ യുവതിയെ നിശബ്ദമായ ആ വാതിലിനുള്ളിൽ ലജ്ജാന്വിതയായി, പ്രകമ്പിതാംഗിയായി, നിൽക്കുന്ന യുവസുന്ദരിയെ അങ്ങേയററം വെറുത്തു

കാമുകൻ ദൃഷ്ടികളുയർത്തി രാജകുമാരിയുടെ നേർക്കുനോക്കി. അവരുടെ നയനങ്ങളിടഞ്ഞു. ആ യുവാവിനു ഒരുകാര്യം വ്യക്തമായി— ഏതു വാതലിനു പുറകിലാണു യുവതിനിൽക്കുന്നതെന്നു അവൾക്കറിയാമെന്നു്. രാജകുമാരി കതകുരഹസ്യം ഏതെങ്കിലും വിധത്തിൽ കരസ്ഥമാക്കുമെന്നു് കാമുകൻ പ്രതീക്ഷിച്ചിരുന്നു. അവളുടെ സ്വഭാവം യുവാവിനറിയാം. മററു യാതൊരാളും രാജാവുപോലുമറിയാതെ അവൾ ആ രഹസ്യം തനിക്കു വ്യക്തമാക്കിത്തരുമെന്നും അതു ചെയ്യാതെ അവൾ അടങ്ങുയില്ലെന്നും അയാളുടെ അന്തരാത്മാവു് അയാൾക്കു് ഉറപ്പു നൽകി.

യുവാവിൻെറ ആകുലത നിറഞ്ഞ ദൃഷ്ടിവിക്ഷേപം ഒരു ചോദ്യമെറിഞ്ഞു: "ഏതു്?" നിന്നിടത്തുനിന്നു അയാൾ വിളിച്ചു കൂകിയാലെന്നവണ്ണം ആ ചോദ്യം അവൾക്കു വ്യക്തമായി. ഒരു നിമിഷവും നഷ്ടപ്പെടുത്തിക്കൂടാ. മിന്നൽ വേഗത്തിൽ ചോദ്യം വന്നു; അതിവേഗത്തിൽ ഉത്തരം നൽകണം.

രാജകുമാരിയുടെ വലതുകരം അവളുടെമുമ്പിലുള്ള അരച്ചുമരിന്മേൽ വിശ്രമിക്കുകയാണു്. അവൾ ആ കരമുയർത്തി ശീഘ്രം വലത്തുവശത്തേക്കു ചെറുതായൊന്നു വീശി. അവളുടെ കാമുകനൊഴികെ മററാരുമതു കണ്ടില്ല. സകല ദൃഷ്ടികളും അയാളിൽ തറച്ചിരിക്കുകയാണു്.

യുവാവു് തിരിഞ്ഞു, ദൃഢമായ അടിവയ്പോടെ ശീഘ്രഗതിയിൽ മുമ്പോട്ടുനടന്നു. പ്രേക്ഷകർ സർവരുടെയും മിടിപ്പുനിന്നു, ശ്വാസം വേഗം നിലച്ചു, സകല ദൃഷ്ടികളും നിശ്ചലമായി അയാളിൽ പതിച്ചു. യാതൊരു ശങ്കയും കൂടാതെ ആ യുവാവു് വലതുവശത്തെ വാതിലിൻെറ നേർക്കു് നടന്നടുത്തു് അതു തുറന്നു.

കടുവാ പുറത്തുവന്നോ? അതോ, യുവതി പ്രത്യക്ഷപ്പെട്ടോ?

ഈ ചോദ്യത്തെപ്പററി കൂടുതൽ ചിന്തിക്കുന്തോറും ഉത്തരം പറയുക കൂടുതൽ പ്രയാസമായി തോന്നുന്നു. അനുരാഗോഗ്രതയുടെ കെട്ടുപിണഞ്ഞ നൂലാമാലകളിലൂടെ നമ്മെ നയിക്കുന്ന ഒരു മനുഷ്യഹൃദയപരിജ്ഞാനം ഇതിനാവശ്യമാണു്. നീതിജ്ഞനായ വായനക്കാരാ, മുമ്പറഞ്ഞ ചോദ്യത്തിൻെറ ഉത്തരം, സിരകളിലൂടെ ചുടുനിണം പ്രവഹിക്കുന്ന ആ അർദ്ധകിരാത കുമാരിയെ ആശ്രയിച്ചിരിക്കുന്നുവെന്നു് ഓർമ്മിക്കുക. അവളുടെ ആത്മാവു് നിരാശയുടെയും അസൂയയുടെയും സംയുക്താഗ്നിയുടെ അളിക്കത്തലിൽ വെന്തുനീറുകയാണു് അവളുടെ കാമുകൻ അവൾക്കു നഷ്ടപ്പെട്ടു കഴിഞ്ഞു. പക്ഷെ, അവനെ ഇനി ആർക്കു വിട്ടുകൊടുക്കണം ?

ഉണർന്നിരിക്കുമ്പോഴും ഉറങ്ങിക്കിടക്കുമ്പോഴും, തൻെറ കാമുകൻ, ക്രൂരദംഷ്ട്രകളോടെ കടുവാ കാത്തിരിക്കുന്ന വാതിലിൻെറ കതകു തുറക്കുന്നതായി കണ്ടു് അവൾ എത്ര

തവണ ഞെട്ടിയുണർന്നിട്ടില്ല! കൈ കൊണ്ടു മുഖം പൊത്തികരഞ്ഞിട്ടില്ല!!

എന്നാൽ, അതിലെത്രയോ കൂടുതൽ പ്രാവശ്യം അവൾ സ്വകമിതാവിനെ മറ്റൊ വാതിൽക്കൽ കണ്ടു! മനോഭാരം നിറഞ്ഞ സങ്കൽപങ്ങൾ കൂടിപ്പെട്ട് അവൾ എത്രയെത്ര പ്രാവശ്യം പല്ലു ഞെരിച്ചു, തലമുടി പിച്ചിച്ചീന്തിയില്ല! യുവതിയുടെ വാതിൽ തുറക്കുമ്പോഴുണ്ടാകുന്ന ആനന്ദാതിരതല്ലലോത്തു—തുടുത്ത കവിളോട്ടും തിളങ്ങുന്ന കണ്ണുകളോടും കൂടിയ ആ യുവതിയെ കെട്ടിപ്പുണരാൻ ഓടിയെത്തുന്ന കാമുകനെ കണ്ടു്— അവളുടെ ആത്മാവ് എത്ര ഭയങ്കരമായ വ്യഥയനുഭവിച്ചു! ജീവൻ വീണ്ടും കിട്ടിയതിലുള്ള സന്തോഷത്താൽ പുളകിതനായ യുവാവു് മറ്റൊ യുവതിയുടെ കൈകോത്തുപിടിച്ചു നടന്നു വരുന്നതു മനസ്സിൽ കണ്ടു്— ജനങ്ങളുടെ സന്തോഷാട്ടഹാസങ്ങളും മണിനാദവും ശ്രവിച്ചു്—പുരോഹിതൻ അവരിരുവരെയും ദമ്പതികളാക്കിത്തീർക്കുന്നതു് നേരിൽ കണ്ടു—അവരിരുവരും പൂവിരിച്ച പാതയിലൂടെ മന്ദം മന്ദംനടന്നകലുന്നതു, ദർശിച്ച്—അവളെന്തു കഠിനശോകമനുഭവിച്ചു! പുരുഷാരത്തിന്റെ ആരവാരത്തിനിടയിൽ എത്രതവണ അവളുടെ നിരാശാജന്യമായ ദീനരോദനം അടിഞ്ഞമർന്നില്ല!

എങ്കിലും, ആ ഭയങ്കരനായ കട്ടാ, ആ അലർച്ചകൾ, ആ രുധിരപ്രവാഹം!

അവൾ കാമുകന് എന്തു മറുപടികൊടുക്കണം?

അവളുടെ തീരുമാനം കാമുകനെ അറിയിക്കാൻ ഒരു നിമിഷം മാത്രമേ വേണ്ടിവന്നുള്ളു. എന്നാൽ അതിനപ്പുറകിൽ ഹൃദയവേദന നിറഞ്ഞ എത്രയെത്ര ദിനരാത്രങ്ങൾ അവൾ ദീർഘമായ ആലോചനയിൽകഴിച്ചുകൂട്ടി. അവളുടെ നേർക്ക് ആ ചോദ്യം എറിയുമെന്നവൾക്കറിയാമായിരുന്നു. എന്തുത്തരം നൽകണമെന്നു്, ദീർഘദിവസങ്ങളിലെ മാനസിക സംഘട്ടനങ്ങൾക്കുശേഷം, അവളൊരു തീരുമാനത്തിലെത്തിയിരുന്നു. അങ്ങനെ, ആവശ്യപ്പെട്ട നിമിഷത്തിൽ യാതൊരു ശങ്കയും കൂടാതെ കരം പലതുവശത്തേക്കു ചലിപ്പിക്കാൻ അവൾക്കു കഴിഞ്ഞു.

അവളുടെ തീരുമാനമെന്തായിരുന്നുവെന്ന പ്രശ്നം ലഘുചിത്തതയോടെ പരിഗണിക്കാവുന്ന ഒന്നല്ല; അതിനുത്തരംപറയാൻ പ്രാപ്തനായ ഒരു വ്യക്തിയായി ഞാൻ എന്നെത്തന്നെ പരിഗണിക്കുന്നുമില്ല. അങ്ങനെ ആ ചോദ്യം ഞാൻ വായനക്കാരുടെ സമക്ഷം സമർപ്പിക്കുകയാണു്: തുറന്ന കവാടത്തിലൂടെ ആരു പുറത്തുവന്നു? യുവതിയോ വ്യാഘ്രമോ?



# അവളുടെ സ്വാമി

(ജോർജ്ജ് റ്റി. ഏബ്രഹാം)

പ്രകൃതിസൗന്ദര്യം അലതല്ലുന്ന ഒരു മനോഹരഗ്രാമത്തിൽ പ്രമുഖ തറവാട്ടിലെ ഏക സന്താനമാണു ലില്ലി. അവൾ പിതാവിന്റെ ഓമനപുത്രിയാണു്. ലില്ലി മെഡിക്കൽകോളജിലാണു പഠിക്കുന്നതു്. ഓമനപുത്രിയാണെങ്കിലും സാധാരണ ഓമനക്കുട്ടികളിൽ കാണുന്ന ദുശ്ശീലങ്ങൾ ഒന്നും അവൾക്കില്ല. അവളുടെ ശരീരാകൃതി ആകെക്കൂടെ നോക്കിയാൽ പ്രകൃതിക്കു ഇണങ്ങിച്ചേരുന്നഒന്നാണു്. കൃശഗാത്രം, പരൽമീൻപോലെയുള്ള കണ്ണു്, പനങ്കുലപോലെയുള്ള ചുരുണ്ട തലമുടി, എപ്പോഴും മന്ദഹാസം തുളുമ്പുന്ന അധരങ്ങൾ എന്നിവയാണു് അവളുടെ വിശേഷഗുണങ്ങൾ. മിക്സഡ്കോളജിലാണെങ്കിലും വിമൻസ് കോളജിലെ രീതിയിലാണു് അവളുടെ നടപ്പും സംസാരവും നോട്ടങ്ങളും മന്ദഹാസങ്ങളും. പുരുഷന്മാരെ കാണുമ്പോൾ മാത്രം നല്ലപെണ്ണു ചമയുക, വെയിറ്റിംഗ്റൂമിൽ കുതിരകളെപ്പോലെ ചാടുക ഇതു് അവൾ ഏറ്റവും വെറുത്തിരുന്നു. ഹെലനും ലീലയും അവളുടെസുഹൃത്തുക്കളാണു്. ഇവർ മൂന്നുപേരും കൂടെ കോളജിൽ വരും, പോകും. ലില്ലിയുടെ വീടാണു ഏറ്റവും ദൂരെ. ഏകദേശം ഒരുമൈൽ ലില്ലി ഏകാകിനിയായി പോകണം. അവൾ അതു വളരെ വേദനയോടെയാണു സഹിക്കുന്നതു്. ലില്ലി ഒരു സാരിക്കാരിയാണു്. എല്ലാദിവസവും രാവിലെ കുളിയും കണ്ണെഴുത്തും മുടക്കയില്ല, ആകപ്പാടെ കണ്ടാൽ ഒരു ഹിന്ദുവനിതയാണെന്നു തോന്നും. അവളോട്ട് ഈ കാര്യത്തെപ്പറ്റി പലരും പറഞ്ഞിരുന്നതിനാൽ തന്റെ ക്രിസ്ത്യാനിത്വത്തെ ഒന്നു വെളിവാക്കുന്നതിനുവേണ്ടി ഫസ്റ്റ്ടേമിൽതന്നെ സുറിയാനിക്രിസ്ത്യാനികളുടെ വേഷത്തിൽ കോളജിൽ പോയി. അന്നേദിവസം തന്നെ എല്ലാവരും അതിശയഭാവത്തിൽ നോക്കുന്നതു കണ്ടു ലില്ലി ആനന്ദംപൂണ്ടു.

അങ്ങിനെ ഒരു ടേം കഴിഞ്ഞു. ജോർജ്ജ് അവളുടെ സഹപാഠിയാണു്. കോമളകളേബരനായ ഒരു യുവാവാണു്. ലീലയേയും ഹെലനേയുംകാൾ ജോർജ്ജ് ഇഷ്ടപ്പെട്ടിരുന്നതു ലില്ലിയെയാണു്. അതു വേറൊന്നുംകൊണ്ടല്ല. ലില്ലിയുടെ സ്വഭാവഗുണങ്ങളിലൊന്നായ സഹോദരസ്നേഹംകൊണ്ടുമാത്രമാണു്. അവളുടെ സഹപാഠികളെ എല്ലാവരെയും സ്വസഹോദരരെപ്പോലെ ആദരിക്കുകയും സ്നേഹിക്കുകയും ചെയ്തു. ഇതു അവൾക്കു് ഒരുനേട്ടമായിഭവിച്ചു. ജോർജ്ജ് ലില്ലിയുടെ കയ്യിൽനിന്നും നോട്ടുബുക്കു വാങ്ങിക്കുകയും തിരിച്ചുകൊടുക്കുകയും "താങ്ക്സ്" പറയുകയും ചെയ്യും. അത്രമാത്രം ആരും സംശയവും പ്രകടിപ്പിച്ചിരുന്നില്ല. എങ്കിലും ലില്ലിക്കു ഒരു ചെറിയ പ്രേമമുണ്ടു്. ഇങ്ങനെയൊക്കെയാണെങ്കിലും ലില്ലിക്കുമുണ്ടു് ചില ശത്രുക്കൾ. ഈ പരമാർത്ഥം അവൾക്കറിയാമായിരുന്നു. അതിനാൽ ജോർജ്ജ് സംസാരിക്കുമ്പോഴെല്ലാം അവളുടെ ഹൃദയം കത്തുകയാണു്. ശത്രുക്കൾ തന്നെ സംശയിക്കുമോ എന്നാണു് അവളുടെ ഭയം. അവളുടെ ദിനംപ്രതിയുള്ള പ്രാർത്ഥനയിൽ ഈ വേദന ലോകരക്ഷിതാവിനോടു പറയുമെങ്കിലും ജോർജ്ജിനോടു് ഈ സംഗതി പറയുന്നതിനു് അവൾ മടിച്ചു.

വർഷം ഒന്നു കഴിയാറായി. ആനുവൽ എക്സാമിനേഷനും കഴിഞ്ഞു സഹപാഠികൾ എല്ലാവരുംകൂടി സന്തോഷിക്കുവാൻ തുടങ്ങി. എല്ലാവരും ഗുഡ്ബൈ പറഞ്ഞു മാറുകയാണു്. എന്നാൽ ഈ സഹപാഠികളുടെ കൂട്ടത്തിൽ ലില്ലിയെ കാണുന്നില്ല. അവൾ വെയിറ്റിംഗ്റൂമിലാണു്. ഹെലനും ലീലയും അവളെ നിർബന്ധമായി വിളിച്ചു. അവൾ പോയില്ല. എന്റെ കാൽ വേദനിക്കുന്നതുകൊണ്ടു നടക്കാൻപാടില്ല എന്നു് ഒരു പൊളിവാക്കു് അവൾ അവരോടു പറഞ്ഞു. അവൾ വെയിറ്റിംഗ്റൂമിൽനിന്നു സഹപാഠികളെ എല്ലാവരെയും നോക്കി. ആ കൂട്ടത്തിൽ ജോർജ്ജിനെ കണ്ടില്ല തൽഫലമായി അവൾക്കു് ആശ്വാസം കിട്ടി. അവളുടെ കാൽ വേദനയും മാറി. അവൾ സഖികളുടെ കൂട്ടത്തിൽ ചേർന്നു് ഉല്ലസിക്കുവാൻ തുടങ്ങി. ഇങ്ങനെപലയവസരത്തിലും ജോർജ്ജുമായിട്ടുള്ള സംഭാഷണത്തിനു് അവൾ വഴിപ്പെടാതിരുന്നു. പ്രേമമില്ലാഞ്ഞിട്ടല്ല. ശത്രുക്കളെ ഭയന്നു മാത്രമാണു ഇതിനു വഴിപ്പെടാതിരുന്നതു്.

അവധി കിട്ടി ജോർജ്ജ് രണ്ടുമൂന്നു പ്രാവശ്യം അവളുടെവീട്ടിൽ ഓരോ കാര്യംപ്രമാണിച്ചു ചെന്നിരുന്നു. ജോർജ്ജിനെ വേണ്ടതുപോലെ അവൾ സൽക്കരിക്കുകയുംചെയ്തു. ജോർജ്ജ് എന്തോകാര്യം സംബന്ധിച്ചു സ്ഥലത്തില്ലായിരുന്നു. ലില്ലിയും അവളുടെ സഹോദരിമാരോടുകൂടി സായാഹ്നസവാരിക്കു പോയി. അവിടെ ഒരുവൈ. എം. സി. ഏ. ഉണ്ടു്. തിരിച്ചു വരുന്ന വഴി വൈ.എം.സി.ഏ.യിൽ ഉണ്ടായിരുന്ന യുവാക്കന്മാർ ലില്ലിയെ കണ്ടയുടനെ 'സ്വാമിയേ ശരണം' എന്നു വിളി തുടങ്ങി. എന്നാൽ ചിലപ്പോൾ 'അയ്യപ്പസ്വാമിയേ" എന്നൊക്കെ വിളിക്കും. എന്നാൽ ലില്ലിക്കു് ഇതിന്റെപരമാർത്ഥം അറിയാൻ സാധിച്ചില്ല.

(ശേഷം 32-ാം പേജിൽ)

# കുളത്തിലും നദിയിലും സ്ത്രീകൾ കുളിക്കുന്നതു ശരിയോ തെറ്റോ?

**അറുപതു വർഷം മുമ്പ് ഒരു വിദ്യാസമ്പന്നൻ സമുദായ മദ്ധ്യത്തിലേക്ക് എറിഞ്ഞു കൊടുത്ത ഒരു ചോദ്യം.**

മലയാളസ്ത്രീകൾ—ഇവരിൽ കാണുന്നതും അനേകജനങ്ങൾ നിസ്സാരമെന്നു കരുതിയിരിക്കുന്നതും എന്റെ അഭിപ്രായത്തിൽ അപ്രകാരമല്ലാത്തതുമായ ഒരു മര്യാദകേടായ നടപ്പിനെക്കുറിച്ച് ഈ തവണ അല്പം പറയുന്നു.

മലയാളികൾ (മലയാളത്തിൽ ജനിച്ചവരെല്ലാമെന്ന് ഞാൻ അർത്ഥമാക്കുന്നില്ല) സാധാരണമായി നല്ല സൌകര്യമുള്ളതിനാലും സുഖത്തിനായിക്കൊണ്ടും തടാകങ്ങൾ നദികൾ കുളങ്ങൾ മുതലായ ജലസംഗ്രഹങ്ങളിൽ സ്നാനം ചെയ്യുന്നതു് സഹജമാണ്. ഈ സൌകര്യത്തെയും പുരുഷന്മാർ മാത്രമല്ല കാംക്ഷിച്ച് അനുഭവിച്ചുവരുന്നതു്. അധികമായിട്ടും സ്ത്രീകളാണ്. ഒട്ടുമിക്കവാറുമുള്ള ആളുകൾ പലവിധേനയും ഈ സുഖത്തെ അനുഭവിച്ചുവരുന്നു. ഒരുവിധം (കണ്ടതുമില്ല കേട്ടതുമില്ല എന്നവിധം) നോക്കിക്കണ്ടാൽ ഈ ഏർപ്പാടിനെ വിരോധിക്കുന്നതിന് വല്ല കാരണവും ഉണ്ടോ എന്ന് ഒരുവക സംശയം നേരിട്ടേക്കാം. പുഴകളിൽ സ്നാനം ചെയ്ക! ഇതു ചെവിക്കു പുത്തരിയാണോ? ദേഹസൌഖ്യം അനുഭവിച്ചുകൂടാ എന്ന് ആരെങ്കിലും വിരോധിക്കുമോ. നാഗരികത വർദ്ധിച്ചിരിക്കുന്ന യൂറോപ്പുദേശക്കാർ കൂടി ചെയ്യുന്നില്ലേ? അങ്ങനെയിരിക്കെ ഇത്ര മഹാകാര്യമായി ഈ ഒരു വിഷയത്തെ എഴുന്നെള്ളിച്ചുകൊണ്ടുവരുന്നതു് കേവലം അനാവശ്യവും പ്രസിദ്ധപ്പെടുത്തുന്നതു് ഗൌരവക്കുറവും തെറ്റുമാണെന്ന് ചില മഹാന്മാർ ഗൌരവഭാവത്തിൽ അഭിപ്രായപ്പെട്ടേക്കാം. അപ്രകാരം വിരോധഭാവം കൈക്കൊള്ളുന്നതിനു മുമ്പ് സംഗതി നന്നായി സൂക്ഷിച്ച് ഉടച്ച് ശോധന ചെയ്ക.

മര്യാദ അശേഷം പുറംനീക്കി നാണം പണയപ്പാട്ടിലാക്കി സംശയം ലവലേശം കൂടാതെ പുരുഷന്മാരും സ്ത്രീകളും സമ്മിശ്രമായി ഏകവസ്ത്രം ഉണ്ടേ എന്നു പറവാൻ മാത്രം ഒരുവക ചെറിയ വസ്ത്രത്തെ അരയിൽ ഒരിച്ചാൺ പ്രദേശത്ത് ചുറ്റി സ്ത്രീകളും കൌപീനധാരികളായി പുരുഷന്മാരും പരസ്യമായി പട്ടണങ്ങളിലും വഴിമദ്ധ്യത്തിലും ക്ഷേത്രസമീപങ്ങളിലും മറ്റും ഉള്ള കുളങ്ങൾ പുഴകൾ ഇവകളിൽ കുളിച്ചുവരുന്നതു കണ്ടിട്ട് യോഗ്യന്മാർ അറയ്ക്കുന്നില്ലേ? 30—40 കൊല്ലങ്ങൾക്കുമുമ്പ് യൂറോപ്പുദേശത്തു നടന്ന ഈവിധം അഴിമതികളെക്കുറിച്ച് എത്ര പുസ്തകങ്ങൾ വളരെ വളരെ ഗൌരവത്തോടു കൂടി എഴുതപ്പെട്ടിരിക്കുന്നു.

മലയാളദേശത്തിലെ സ്ത്രീകളുടെ വസ്ത്രധാരണം ഇവരുടെ വിവാഹം മുതലായ ഏർപ്പാടുകളെപ്പോലെ അനേകവിനോദസംഭാഷണത്തിന് അന്യദേശക്കാർക്ക് നല്ല ഒരു വിഷയമായിരിക്കുന്നു. "മുലയാട്ടി നടക്കുന്ന മലയാളിച്ചി" എന്ന പരിഹാസം പരക്കാത്ത അന്യദേശം കുറവ്. അന്യദേശസഞ്ചാരികൾക്കും, അന്യദേശീയരോട് സംസർഗ്ഗമുള്ളവർക്കും ഈ ആക്ഷേപം നന്നായി കൊണ്ടു താഴ്ക്കുന്നു.

കേരളവാസികൾ സമയഭേദവും സ്ഥലഭേദവും കൂടാതെ വസ്ത്രം അരയിൽ ആക്കിയിട്ടാണ് വലിയ മഹാന്മാരെ ബഹുമാനിക്കുന്നതു്. താലൂക്കിലെ തഹശീൽദാരെജമാനനേയോ മൂക്കില്ലാ മനസ്സിലെ നമ്പൂതിരിപ്പാടിനെയോ തെക്കേടത്തെ പ്രഭാവപ്പണിക്കരെയോ പറമ്പിലെ ഇട്ടിക്കണ്ടൻ കണ്ടുകഴിഞ്ഞാൽ അവന് ഒരു ചെറിയ തോർത്തിന്റെ ഉപയോഗം മാത്രമേ വേണ്ടു. മേൽപുടവയും വലിയ വസ്ത്രവും പാടില്ല. കേവലം നഗ്നത തന്നെ പാടുള്ളു. ഇംഗ്ലീഷ് വിദ്യാഭ്യാസം ഇതിന് ഒട്ടും തന്നെ കുറവു വരുത്തിയിട്ടില്ല. ഒരുവന്റെ ബീഭത്സമായ നഗ്നത മറ്റൊരുവന്റെ ബഹുമാനത്തിനു ഹേതുവായിവരുന്നതു് എങ്ങനെയാണെന്ന് പറയാൻ പ്രയാസം.

സ്ത്രീകളുടെ സ്ഥിതിയും ഇതുപോലെ തന്നെ. സ്ത്രീകൾ വഴിയായുള്ള ബാധ മൂന്നുവിധമെന്ന് സർവജനസമ്മതം. വിചാരബാധ, സ്പർശനബാധ, ദൃഷ്ടിബാധ. മൂന്നാമത്തേതു് മുൻപറഞ്ഞ രണ്ടിനും കാരണം. മലയാളസ്ത്രീ വലിയ ഒരു ബാധ തന്നെ. മലയാളത്തിൽ വന്നാൽ വിഷയവികാരത്തെ അമർത്തുന്നതു പ്രയാസമെന്ന് ഒരു മഹാൻ ഒരിക്കൽ എന്നോടു പറകയുണ്ടായി.

അതു ശരിയല്ലയോ? കണ്ടുപരിചയമില്ലാത്തവർക്ക് പ്രയാസമില്ലായിരിക്കാം. അല്ലാത്തവർക്ക് ഒരുവക അറപ്പോ വികാരമോ മറ്റോ കടന്നു പിടിപെടും.

കുളിക്കുന്ന സ്ഥലമാണ് ഒരു വലിയ അന്യായമായ കാഴ്ചസ്ഥലം. മലയാളസ്ത്രീകൾ വല്ല കോണിലും പട്ടണങ്ങളിലും ചിലർ ദൈവകാരുണ്യംകൊണ്ട് റവുക്കയോ മേൽപ്പുടവയോ ധരിക്കും. ഇതും പ്രഥമമായ ഉദ്ദേശ്യത്തെ മാററി അലങ്കാരമായിട്ടാണ് വിചാരിച്ചിരിക്കുന്നത്. കുളക്കടവിൽ എത്തിക്കഴിഞ്ഞാൽ അധികസ്ത്രീകളും ഒരുപോലെതന്നെയെന്നു പറയാം. കുളങ്ങളിൽ വന്ന് പുരുഷന്മാരും സ്ത്രീകളും ഒരു കടവിലോ അടുത്തുള്ള കടവിലോ എതിർ കടവിലോ ഇറങ്ങി അവരവരുടെ പതിവുപോലെയുള്ള നഗ്നതയിൽ കുളിആരംഭിക്കുന്നു. ഇവിടെ ഒരു കോലാഹലം തന്നെ. ബ്രഹ്മസംധരിച്ചൊരുവൻ മൂത്രം ഒഴിച്ച് വെള്ളം തൊടുന്നതിനായി ഒരുവക നിന്ദ്യമായ ഗോഷ്ടിയോടും മറെറാരു പരദേശി ശൌചം കഴിക്കുന്നതിനും വേറൊരു ശാസ്ത്രിബ്രാഹ്മണൻ നിത്യകർമ്മത്തിനും കടവിൽ വന്ന് വശമാകുന്നു.

അതിനിടയിൽ ചില വിടന്മാർ മനഃപൂർവ്വമായി സാധുക്കളായ സ്ത്രീകളെ ഉപദ്രവിക്കുന്നതിന് തുനിയുന്നു. സന്മാർഗ്ഗവിരോധമായ വാക്കുകൾ പ്രവൃത്തികൾ എന്നുവേണ്ട നാഥനില്ലാത്ത സ്ഥലമാകയാൽ അവരുടെ ഷജാലിയെ അവർ ചെയ്യുന്നു. ക്ഷേത്രസമീപമെങ്കിൽ നമ്പിപ്പോററിയുടെ വരവിൽ അടിച്ചുകലത്താട്ടുന്നു. പാതി കുളിച്ചും ശകാരം കിട്ടിയും സന്മാർഗ്ഗഭാവം പോയിപ്പോയി യജമാനന്റെ ഭാര്യയും ഇടിക്കുണ്ടന്റെ ഭാര്യയും സമസ്ഥിതിയിലായിവരുന്നു. ഇങ്ങനെ അടുത്തടുത്താകുമ്പോൾ തന്നത്താനുള്ള അഭിമാനം കുറയുന്നു. സന്മാർഗ്ഗസ്ഥിതിക്ക് അധോഗതി ഭവിക്കുന്നു. സമയഭേദം കൊണ്ടോ, സ്ഥലഭേദം കൊണ്ടോ, സ്ത്രീയുടെ സ്ഥിതിയുടെ ഭേദംകൊണ്ടോ വല്ലതുമുണ്ടെങ്കിൽ മേല്പറഞ്ഞവസ്ഥ് ഒരുവക ഏറക്കുറച്ചിലെന്നല്ലാതെ തീരെ ഒന്നെന്നേക്കും മായുന്നതു് പ്രയാസം.

സ്നാനം ചെയ്കയെന്നാൽ ദേഹം മുഴുവൻ ജലംകൊണ്ട് കഴുകുകയാണല്ലോ. ഇതു് ദേഹം ഒട്ടുമിക്കവാറും വെളിയിൽ കാണാതെകണ്ട് എങ്ങിനെ കഴിച്ചുകൂട്ടും. ഇതു് മര്യാദയും അവസ്ഥയും സ്ത്രീജാതി നീതിക്കും അനുരൂപമായിരിക്കുന്നുവോ! മഹാകഷ്ടം! എഴുതിയാൽ അവസാനമില്ല. ഘോഷാ എന്നപോലെയിരിക്കുന്നതു് നന്നല്ലെങ്കിൽ മര്യാദാനുരൂപമായ സ്ഥിതിയോ യോഗ്യം. ഘോഷാ അങ്ങേഅററമെങ്കിൽ മലയാളസ്ത്രീ വേണ്ടാത്തതിൽ ഇങ്ങേഅററം. വേണ്ടുന്നതിലോ? ഒരിക്കലുമില്ല. സജ്ജനസഭാമദ്ധ്യേ മര്യാദയ്ക്കനുരൂപമായ വസ്ത്രത്തോടു വരുന്നതിനു യോഗ്യതയുള്ളവർ വരികയോ സ്ത്രീജനസമുദായവർദ്ധനയ്ക്ക് വേണ്ടയത്നം ചെയ്യുകയോ ചെയ്യുന്നുണ്ടോ? അവരുടെ ഭവനത്തിൽ അടുക്കളപ്പള്ളിയറയിലോ അകത്തെ കെട്ടിലോ ശിഷ്യന്മാരെ ശാസിച്ചും അസൂയപറഞ്ഞും ദുശ്ശീലം കാട്ടിയും ആഭരണം കൊതിച്ചും പുത്രിക്കു ഭർത്താവിനെ അന്വേഷിച്ചും കാലം കഴിക്കയല്ലേ ഒട്ടുമിക്കവാറുമുള്ള മലയാളസ്ത്രീകൾ ചെയ്യുന്നതു്? ഇതിനൊക്കെയും ആരാണ് ഉത്തരവാദികൾ? ആരുടെ ഉപേക്ഷ, ആരുടെ അറിവുകേട്. പുരുഷന്മാർ തന്നെ ഉത്തരവാദികൾ, അവരുടെ ഉപേക്ഷ അവരുടെ അറിവുകേട്. ആയതിനാൽ ഘനവാന്മാരായ വായനക്കാരേ, അധികാരമുള്ളവരേ നാനാഗരികജനസമുദായത്തിലെ സഭ്യന്മാരാകണമെങ്കിൽ സ്ത്രീജനങ്ങളുടെ സ്ഥിതിയെ പരിഷ്കരിക്കുവിൻ. ഒരു ഇംഗ്ലീഷ് മഹാൻ പറയുംപോലെ ഒരു സമുദായത്തിന്റെ നാഗരികാവസ്ഥയെ അറിയണമെങ്കിൽ സ്ത്രീസമുദായത്തിന്റെ സ്ഥിതിയെ അറിഞ്ഞാൽ മതിയാകും. ആയതിനാൽ അവരുടെ സ്ഥിതി പുറമെയും അകമെയും പരിഷ്കരിക്കുവിൻ.

ശേഷം പിന്നാലെ.

**പി എൻ. രാമൻപിള്ള**

പുരുഷന്മാരും സ്ത്രീകളും സമ്മിശ്രമായി കളിക്കുന്ന സംഗതിവശാൽ ഗവർമ്മെന്റിലുള്ള ആളുകൾ

**ചെറുകഥ**




തെല്ലു ദൂരെ വെച്ചുതന്നെ മാധവനു തന്റെ വീട്ടിലെ മിന്നിക്കൊണ്ടിരിക്കുന്ന വിളക്കു കാണാൻ കഴിഞ്ഞു. അതു നോക്കിക്കൊണ്ടു മാധവൻ സ്വയം പറഞ്ഞു:—

"പ്രതീക്ഷയുടെ ദീപശിഖ!"

മാധവൻ വീട്ടിലേയ്ക്കു കയറിയതും അടുത്തുള്ള ഹജൂരാഫീസിൽ നിന്നു മണി രണ്ടടിച്ചതും ഒന്നിച്ചായിരുന്നു.

"അല്ല, സാവിത്രി ഉറങ്ങിയില്ലേ?"

മാധവൻ ഉമ്മറത്തിരിക്കുന്ന ഭാര്യയോടു ചോദിച്ചു.

"ഇല്ല. കാത്തു–കാത്ത് ഇരുന്നുപോയി. ഞാൻ ഊണു വിളമ്പട്ടെ–?"

സാവിത്രി പിടഞ്ഞെഴുന്നേറ്റുകൊണ്ടു ചോദിച്ചു. മാധവൻ അവളുടെ കണ്ണിലേയ്ക്ക് ഉറ്റുനോക്കി. എന്നിട്ട് ആത്മഗതം ചെയ്തു:

"സേവനസന്നദ്ധതയുടെ ശാശ്വതനാലിമ!"

സാവിത്രി പാരവശ്യത്തോടെ അടുക്കളയിലേയ്ക്കു നടന്നു. പക്ഷേ, ആ പാരവശ്യത്തിൽ പരിഭവമില്ലായിരുന്നു!

"സാവിത്രീ, നീ ഇവിടെ വാ."

സാവിത്രി മാധവന്റെ മുമ്പിൽ വന്നു നിന്നു.

"അല്ല, ഈ നേരംകെട്ട നേരത്തു വല്ലവരും ഊണു കഴിക്കുമോ?"

മാധവൻ ചോദിച്ചു.

"നിങ്ങൾക്കു വിശപ്പില്ലേ–?"

"ആഹാരത്തിനു വിശപ്പില്ല–"

മാധവൻ പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു. സാവിത്രി തലതാഴ്ത്തി.

"അല്ല സാവിത്രീ, ഞാനിന്ന് ഇത്ര നേരം വൈകിയതെന്തിനെന്ന് നീ ചോദിക്കാത്തതെന്താ–?"

മാധവൻ ഒന്നു നിശ്വസിച്ചുകൊണ്ടു ചോദിച്ചു.

"നിങ്ങളൊക്കെ വലിയ ആളുകളല്ലേ; നിങ്ങൾക്കു വല്ല കാര്യവുമുണ്ടാകും. പിന്നെ ഞാൻ ചോദിച്ചിട്ടെന്താ?"

സാവിത്രി സൗമ്യമായി പറഞ്ഞു.

"എങ്കിലും സാവിത്രീ, ഒരു ഭാര്യയായ നിനക്കു ചില അവകാശങ്ങളൊക്കെയുണ്ട്."

"അതെയോ; എന്തോ. അല്ല, നിങ്ങൾ തന്നെയല്ലേ പറഞ്ഞത്, നിങ്ങൾ നടത്തുന്നതെല്ലാം എന്റെ നന്മയ്ക്കായിരിക്കുമെന്ന്"; അതിനെപ്പററി വെറുതെ ഓരോന്നു ചോദിച്ചു പരാതിപ്പെടരുതെന്നും–ഒക്കെ. അതുകൊണ്ടു ഞാനെന്തിനു അതൊക്കെ അന്വേഷിക്കണം?"

**കെ. ഭാസ്കരൻപിള്ള**
**കോഴിക്കോട്.**

മാധവൻ ഇതു കേട്ടപ്പോൾ ഒന്നു നെടുവീർപ്പിട്ടു.

'ഹും, പാവം പിടിച്ച പെണ്ണ്!'

മാധവൻ ആത്മഗതം ചെയ്തു.

"ഞാ. ഞാൻ പുറത്തുനിന്ന് ഊണു കഴിച്ചാണു വരുന്നത്. സാവിത്രി പോയി കിടന്നോളൂ. എനിക്കു കുറച്ചെഴുതാനുണ്ട്–"

മാധവൻ ദീർഘമായി ഒന്നു നിശ്വസിച്ചുകൊണ്ട് എഴുത്തുമുറിയിലേയ്ക്കു കടന്നു.

'ടേബിൾ ലാമ്പി'ന്റെ നനുത്ത വെളിച്ചത്തിൽ, പേന പിടിച്ച കൈ ചെവിക്കരികിൽ വെച്ച്, മാധവൻ ചിന്തിച്ചിരിക്കുകയാണ്. മാധവന്റെ നിഴൽ വലത്തുവശത്തെ ചുമരിൽ പതിഞ്ഞുകിടന്നിരുന്നു. ആ പേനയുടെ നിഴൽ മലമുകളിൽ നാട്ടിയ പീരങ്കിപോലെ തോന്നി.

നിമിഷങ്ങൾ പലതും അടർന്നുവീണത് ആ ചിന്താഗ്രസ്തമായ മസ്തിഷ്കം അറിഞ്ഞതേയില്ല. അടുത്ത മുറിയിൽ നിന്നു സാവിത്രിയുടെ ഉറക്കനിശ്വാസം വ്യക്തമായിട്ടു കേൾക്കാം.

മുന്നിൽവെച്ച കടലാസ്സിൽ എന്തെല്ലാമോ എഴുതിയത് അങ്ങിനെതന്നെ വെട്ടിമാച്ചു. ചിന്തിക്കാൻ കഴിയാത്ത ഒരു വല്ലാത്ത അവസ്ഥ; ഭാവന വരണ്ടു കിടക്കുന്നു! ഒരു കഥയോ, കവിതയോ എഴുതാൻ തീരെ കഴിയാതിരിക്കുന്ന ആ അവസ്ഥ, മാധവനു ആദ്യത്തേതായിരുന്നു! ഒടുവിൽ മാധവൻ തന്റെ ഡയറിയെടുത്ത് അതിന്റെ ഒരു താളിൽ എഴുതി:

'.. ....ജീവിതത്തിലേയ്ക്ക് ഒരു മരുപ്പച്ച പടർന്നുകയറുവാനുള്ള സാദ്ധ്യത ഞാൻ സൃഷ്ടിച്ചു കഴിഞ്ഞു. സാവിത്രി!—അവളുടെ അന്ധവും, അഗാധവുമായ അനുസരണശീലം എന്റെ മനുഷ്യത്വത്തെ മുരടിപ്പിക്കുന്നു. ഞാനവളെ അത്ര ആഴത്തിൽ സ്വാധീനിക്കുവാനും, തെറ്റിദ്ധരിപ്പിക്കുവാനും പാടില്ലാത്തതായിരുന്നു! പക്ഷേ,—!

ഡയറി പൂട്ടി മേശയിൽ വെച്ച ശേഷം മാധവൻ പതുക്കെ സാവിത്രിയുടെ മുറിയിലേയ്ക്കു കടന്നു. കയ്യിലുള്ള തീപ്പെട്ടികൊള്ളി ഉര

---

ക്ക് പബ്ലിക്ക് സ്ഥലം സംബന്ധിച്ചിടത്തോളം ഒരുവക പരിഷ്കാരം ചെയ്യാവുന്നതുകൊണ്ട് പേഷ്കാരന്മാർ തുടങ്ങിയുള്ളവരോട് ആ പരിഷ്കാരത്തെ അപേക്ഷിച്ചിരിക്കുന്നു.

പി. എൻ. ആർ.

(മലയാളമനോരമ
1892 നവമ്പർ 12)

ച്ചു്, അതിന്റെ വെളിച്ചത്തിൽ സാവിത്രി കിടക്കുന്നതു മാധവൻ കണ്ടു.

"മെരുക്കപ്പെട്ട പാമ്പ്!" മാധവൻ സ്വയം പറഞ്ഞു. "ആ മെരുങ്ങിയ പാമ്പിൽ പ്രത്യാഘാതം ഉറങ്ങിക്കിടക്കുന്നുണ്ടാകുമോ?" മാധവൻ ഒന്നു ഞെട്ടി. കത്തിത്തീരാറായ തീപ്പെട്ടിക്കോൽ ആ കൈവിരലുകളെ പൊള്ളിച്ചു. മാധവൻ അതു കുടഞ്ഞു താഴത്തിട്ടു. നിലത്തു നിന്നു് നാലഞ്ചു അഗ്നിസ്ഫുലിംഗങ്ങൾ ചിതറിത്തെറിച്ചു,.... "പാവം പിടിച്ച പെണ്ണു!" മാധവൻ പിറുപിറുത്തു .......

X X X

സാവിത്രിയെ സംബന്ധിച്ചിടത്തോളം മാധവന്റെ ആ പ്രവചനം തികച്ചും യാഥാർത്ഥമായിരുന്നു: ഒരു പാവംപടിച്ച പെൺ!

സാവിത്രിയെ കല്യാണം കഴിക്കാൻ സാധിക്കുമെന്നു മാധവനു തീരെ വിശ്വാസമില്ലായിരുന്നു. ഒരു വലിയ ധനാഢ്യന്റെ ഏകപുത്രിയെ, ഒരു സാധാരണക്കാരനായ എഴുത്തുകാരനു കല്യാണം കഴിക്കാൻ സാധിക്കുക എന്നുവെച്ചാൽ അതൊരത്ഭുതമാണു !

നന്നെ ചെറുപ്പം മുതലേ മാധവനും സാവിത്രിയും, പരസ്പരം അറിയും. അവർ വളർന്നപ്പോഴും ഒരവ്യക്തമായ മമത രണ്ടുപേർക്കുമുണ്ടായിരുന്നു. മാധവൻ സ്കൂൾ ഫൈനൽ പാസ്സായിട്ടേയുള്ളു. അതിനുശേഷം ഒരു പത്രലേഖകന്റെ മേൽവിലാസത്തിലാണു മാധവൻ കുറച്ചു നാൾ കഴിഞ്ഞതു്. ആ ബഹുമാന്യമായ ജോലിയിലൂടെ മാധവൻ പലരാലും അറിയപ്പെട്ടു. അതുതന്നെയായിരുന്നു, സാവിത്രിക്കു മാധവനോടു് അത്രയേറെ ബഹുമാനമുണ്ടാകാൻ കാരണം. മാധവൻ എഴുതാറുള്ള കഥകളും, കവിതകളും, ലേഖനങ്ങളും എല്ലാം സാവിത്രി വായിക്കും. അതിലൂടെ അവൾ മാധവന്റെ മുഴുവൻ ഹൃദയവും അളന്നു കണ്ടു! ഒടുവിൽ അവൾക്കൊന്നു ബോദ്ധ്യമായി: ലോകത്തിൽ ഒരെഴുത്തുകാരനോളം വിവേകി മറ്റാരുമില്ല–!

വാസ്തവം പറഞ്ഞാൽ, സാവിത്രി ഒരു വായനാപ്രിയയെങ്കിലുമായതു മാധവന്റെ സാഹിത്യരചനയിലൂടെയായിരുന്നു. അല്ലെങ്കിൽ, സാവിത്രി ഇത്രയെങ്കിലും അറിവുള്ളവളാകുമായിരുന്നില്ല. മറ്റൊന്നുമല്ല. സാവിത്രിക്കു വിദ്യാഭ്യാസത്തിനു വേണ്ട സകല സാദ്ധ്യതകളും ഉണ്ടായിരുന്നു. പക്ഷേ, അവൾക്കു വിദ്യാഭ്യാസകാര്യത്തിൽ തീരെ ശുഷ്കാന്തി ഉണ്ടായിരുന്നില്ല! ....... പക്ഷേ, അവളൊരു വായനപ്രിയ ആയി മാറി; സാഹിത്യാസ്വാദിക!

ഇതുകൊണ്ടു തന്നെയാണു സാവിത്രി മാധവനെ സ്നേഹിക്കാനും, ആരാധിക്കാനും ഇടയായതു്. മാധവനെക്കാണുമ്പോൾ ഒരുൾക്കുളിർ സാവിത്രിക്കനുഭവപ്പെടാൻ തുടങ്ങി. അപ്പോൾ ആ മുഖത്തു നിഴലിക്കുന്ന അരുണിമ മാധവന്റെ ഹൃദയത്തിൽ പൊട്ടിത്തരിപ്പുണ്ടാക്കും. അങ്ങിനെയാണു് അവർ സ്തബ്ധരായി, അവരറിയാതെ നോക്കിനിന്നുപോകാൻ തുടങ്ങിയതു് ....

അവർ വളരെ അടുത്തു. കൂടിക്കാഴ്ചകൾക്കുള്ള സന്ദർഭങ്ങൾ രണ്ടുപേരും സൃഷ്ടിച്ചുകൊണ്ടിരുന്നു. രഹസ്യസമാഗമങ്ങൾക്കായി രണ്ടുപേരും ദാഹിച്ചുതുടങ്ങി........സാവിത്രിയെ സംബന്ധിച്ചിടത്തോളം അതു് അനർഘതയ്ക്കു മുന്നിലെ ഒരു കീഴൊതുങ്ങലായിരുന്നു! ആരാധനാനിർഭരമായ ആ കണ്ണുകളിൽ ആ കീഴടങ്ങൽ പ്രതിഫലിച്ചു കാണാം............

സാവിത്രി മാധവന്റെ സ്വന്തമാണെന്നു പ്രതിജ്ഞചെയ്തു!

അതവൾക്കു നിറവേറ്റാൻ വലിയ വിഷമമൊന്നുമുണ്ടായില്ല. ഏകപുത്രിയുടെ ഏതഭിലാഷവും സാധിപ്പിച്ചുകൊടുക്കാൻ, സാവിത്രിയുടെ വീട്ടുകാർ തയ്യാറായിരുന്നു. പക്ഷേ, മാധവനുമായുള്ള സാവിത്രിയുടെ വൈവാഹികകർമ്മം നടക്കുമ്പോൾ, അവരുടെ കണ്ണുകൾ നിറഞ്ഞുപോയി!

....... മാധവൻ സാവിത്രിയെ വിവാഹം കഴിച്ചതിന്റെ മൂന്നാം ദിവസം അവനൊരു ആഴ്ചപ്പതിപ്പു സാവിത്രിക്കു കൊടുത്തു. അതവൾ തുറന്നുനോക്കി. അതിൽ മാധവന്റെ ഒരു ലേഖനമുണ്ടായിരുന്നു: 'ഭാര്യയുടെ സ്വാതന്ത്ര്യവും, കടമയും' എന്ന ശീർഷകത്തിലുള്ള ഒരു ലേഖനം. അതു സാവിത്രി ആവേശത്തോടെ സശ്രദ്ധം വായിച്ചു.

"....... ഒരു ഭർത്താവിന്റെ നടപടിയെക്കുറിച്ചു വിമർശിക്കാൻ ഒരു ഉത്തമഭാര്യ അവകാശപ്പെട്ടുകൂടാ. കാരണം, അവന്റെ നടപടി—അതു കേവലം ദോഷമായിക്കൊള്ളട്ടെ—അവന്റെ ഹിതമാണു്. ദോഷമാണെന്നറിഞ്ഞുകൊണ്ടു് അവനതിൽ ചെന്നുപെടുന്നതു് മറ്റെന്തെങ്കിലും ഒരു നേട്ടത്തിനായിരിക്കും. അതു പലർക്കും അജ്ഞാതവുമായിരിക്കും— അതാണു ശ്രദ്ധിക്കേണ്ടതു്". വാസ്തവത്തിൽ ഒരുവനും ചീത്തയാകാൻ ഇഷ്ടപ്പെടുകയില്ലല്ലോ...... ...."

മാധവന്റെ ആ ലേഖനത്തിൽ, ഓരോ പദത്തിനു പിന്നിലും ഈ ഒരാശയം മുഴച്ചുനിന്നിരുന്നു. സാവിത്രി അതെല്ലാം ശരിക്കു വായിച്ചു പഠിച്ചു.

"ശരിയാണു്. ഒരുവൻ എന്തു ചെയ്യുന്നതും ഒരു നേട്ടത്തിനു വേണ്ടിയായിരിക്കും. ഒരുവനും ചീത്തയാകാൻ ഇഷ്ടപ്പെടുകയില്ലല്ലോ ........ഹാ, എത്ര സാരവത്തായ ലേ

ഖനം! എന്റെ വിവേകിയായ ഭർത്താവിന്റെ ഈ ലേഖനം എത്ര പേർ വായിക്കും! എന്റെ ഭർത്താവിനോളം വിവേകം മററാർക്കുണ്ട്! എന്റെ ഭർത്താവ്.........!"

സാവിത്രിയുടെ ചിന്താഗതി അങ്ങിനെ നീണ്ടു നീണ്ടു പോയി.

"എങ്ങിനെയിരിക്കുന്നു വായിച്ചിട്ട്—?"

മാധവൻ പുഞ്ചിരി തൂകിക്കൊണ്ടു സാവിത്രിയോടു ചോദിച്ചു.

"ഹേ്, ഏ ...ഓ, ഒ, വളരെ നന്നായിട്ടുണ്ട്—"

ഒരു മധുരസ്വപ്നത്തിൽ നിന്നുണർന്നവളെപ്പോലെ സാവിത്രി ഞെട്ടിയുണർന്നു കൊണ്ടു പറഞ്ഞു.

"അട്ടെ, സാവിത്രിയിൽ, ഞാനെന്റെ ഭാവനയിൽ വാർത്ത ഒരു ഭാര്യയെ കാണാനാഗ്രഹിക്കുന്നു. എന്താ—?"

മാധവൻ സാവിത്രിയെ സമീപിച്ചു—

"തീർച്ചയായും!"

സാവിത്രി ഉത്തരം കൊടുത്തു. ഹൃദയപൂർവ്വമായ ഒരു മറുപടി! ...

x x x

അയൽവീടുകളിൽ നിന്നുയർന്നു കേൾക്കുന്ന ഭാര്യാഭർത്താക്കന്മാരുടെ വഴക്കുകൾ മാധവൻ കേട്ടു പുഞ്ചിരി തൂകും. കിഴക്കേലെ 'പാർവ്വതിയമ്മ' തന്റെ ഭർത്താവിനെ പലകയെടുത്തടിച്ചുവെന്നു കേട്ടപ്പോൾ മാധവൻ പൊട്ടിച്ചിരിച്ചുപോയി!

"ഹും! കൊള്ളരുതാത്ത മനുഷ്യൻ! ഒരു ഭാര്യയെ സ്വാധീനിക്കാൻ കഴിയാത്ത വങ്കശിരോമണി!" മാധവൻ സ്വയം പറഞ്ഞുപോകും. പിന്നെ, തന്റെ വിജയകരമായ നിലപാടോർത്തു മാധവൻ പറയും:

"ഞാൻ ഒരു ലോകവിജയിയാണ്!"

ശരിയാണ്. ഒരു ഭാര്യയെ സ്വന്തം നിയന്ത്രണത്തിൽ മാത്രം നിർത്താൻ കഴിയുക എന്നതു്, ഒരു 'ലോകവിജയം' തന്നെയല്ലേ?....

....അയൽവീടുകളിൽ ഭയങ്കരമായ കലാപം നടന്നുകൊണ്ടിരിക്കുമ്പോൾ, മാധവന്റെ വീട്ടിൽ ഒരു ശാന്തത—നിശ്ശബ്ദത—ചുരുങ്ങിക്കൂട്ടുകയായിരിക്കും! അവിടെ പരാതിയില്ല; വഴക്കില്ല; പഴിയില്ല; കലാപമില്ല, ഒന്നുമില്ല! നിശ്ചലമായ ഒരാരാധന, അററമില്ലാത്ത ഒരു വഴങ്ങൽ!—അതുമാത്രം അവിടെ നിറഞ്ഞുനിന്നു. മൂകമായ അന്തരീക്ഷം!

മാധവനിൽ ഒരപരാധം കാണാൻ സാവിത്രിക്കു കഴിവില്ല! കുറവും, കുറവുമില്ലാത്ത ഒരു മനുഷ്യൻ ലോകത്തു ജനിച്ചുകഴിഞ്ഞു! —സാവിത്രി വേണമെങ്കിൽ അതു തെളിയിക്കാൻ സന്നദ്ധയാണ്...

അപ്പോഴും മാധവൻ സാഹിത്യരചന നടത്തിവന്നു. അതെല്ലാം സാവിത്രി ആവേശത്തോടെ വായിച്ചുകൊണ്ടുമിരുന്നു. ഭർത്താവിൽ അഭിമാനിയായ അവൾ ചിന്തിക്കും: —

"എന്റെ ഭർത്താവിനേക്കാൾ അറിവുള്ള ഒരു മനുഷ്യൻ വേറെയില്ല!"

ഇതിനെക്കുറിച്ചു് അതിൽ കൂടുതൽ അഭിമാനം, മാധവനു് അനുഭവപ്പെടാറുണ്ട്. മാധവൻ ചിന്തിക്കും:—

"എന്റെ സാഹിത്യസേവനം അസൂയാർഹമാണ്. കാരണം, മനഃശാസ്ത്രപരമായി പല കുഴഞ്ഞ പ്രശ്നങ്ങളും ഉടലെടുത്തു നിൽക്കുന്ന ഒരു സ്ത്രീഹൃദയത്തെ, ഞാൻ ഒരു പട്ടിക്കുഞ്ഞിനെയെന്നപോലെ മെരുക്കിയെടുത്തു കഴിഞ്ഞു!"

വാസ്തവം! ഒരു സ്ത്രീഹൃദയത്തെ തികച്ചും മെരുക്കി—കീഴടക്കിക്കളഞ്ഞു മാധവന്റെ സാഹിത്യരചന! മാധവന്റെ സാഹിത്യം അക്കാര്യത്തിൽ അനർഘമല്ലേ?

ദിവസങ്ങളും മാസങ്ങളും അങ്ങിനെ നിർജ്ജീവമായി അടർന്നു വീഴുന്നതു മാധവന്റെ ഡയറിയിലൂടെ കാണാം!......

x x x

എന്തുകൊണ്ടോ, ഇന്ന് അയൽവീടുകളിൽ വഴക്കുണ്ടാകുമ്പോൾ മാധവൻ ജനാലയ്ക്കരികിൽ ചെന്നു നിന്നുകൊണ്ടു് അതു കേൾക്കും. മധുരമായ ഒരു ഗാനശ്രവണത്തിനുള്ള ദാഹംപോലെ!—പിന്നെ ദീർഘമായി ഒന്നു നിശ്വസിച്ചുകൊണ്ടു പറയും:—ജീവിതത്തിന്റെ സംഗീതം!

......അന്നു മാധവൻ സാവിത്രിയെ ഒരു സ്വപ്നത്തിലെന്നപോലെ ശകാരിച്ചു. അകാരണവും ആകസ്മികവുമായ ആ ശകാരംകേട്ടപ്പോൾ സാവിത്രി കരഞ്ഞുപോയി. പിന്നെ അരക്ഷണം അവൾ മാധവന്റെ മുമ്പിൽ നിന്നില്ല. അകത്തേക്കു പാഞ്ഞുപോകുന്ന സാവിത്രിയെ ഉററുനോക്കിയ മാധവന്റെ കണ്ണുകൾ നിറഞ്ഞു. താനെന്തിനവളെ ശകാരിച്ചു—? മാധവനു അതു തികച്ചും അജ്ഞാതമായിരുന്നു! എങ്കിലും അവൾ അകത്തേക്കു മാറിയൊളിച്ചതു നന്നായില്ല. മാധവനു തോന്നി, അവൾ കാരണം ചോദിച്ചാൽ നന്നായിരുന്നു—മാധവനു തോന്നി! പക്ഷേ.........

—അടുത്തദിവസം മാധവൻ സാവിത്രിയെ കൂടെ പ്രഹരിച്ചു. കാരണമുണ്ടായിട്ടല്ല, പിന്നെയെന്തിനെന്നു മാധവന്തന്നെ ശരിക്കറിഞ്ഞുകൂടായിരുന്നു! സാവിത്രി അപ്പോഴും കരഞ്ഞുകൊണ്ടു അകത്തേക്കോടിപ്പോയി. മാധവനു അതു കണ്ടപ്പോൾ കണ്ണിൽ വെള്ളം നിറഞ്ഞു. അവൾ കാരണംചോദിച്ചാൽ മതിയായിരുന്നു—മാധവനു തോന്നി! പക്ഷേ.........

അകത്തെ മുറിയിലിരുന്നു തേങ്ങിത്തേങ്ങിക്കരയുന്ന സാവിത്രിയുടെ ഗദ്ഗദങ്ങൾ അവിടത്തെ നിശ്ശബ്ദതയെ കൂടുതൽ ഞെരുക്കി.

നിശ്ചലമായ നിശ്ശബ്ദത! മാധവനു അതസഹ്യമായിട്ടു തോന്നി!

അകാരണമായി കണ്ട മാധവന്റെ ആ പരിവർത്തനം സാവിത്രിയുടെ ഹൃദയത്തിൽ ക്രൂരമ്പുപോലെ പാഞ്ഞുകയറി.

വിവേകിയായ ഭർത്താവു തന്റെ എന്തപരാധമാണു കണ്ടതു്?! സാവിത്രി നിറഞ്ഞ കണ്ണുകളോടെ സ്വയം ചോദിച്ചു. വിവേകിയായ, ബഹുമാന്യനായ അദ്ദേഹത്തിനു മുന്നിൽ ഞാനെന്തപരാധമാണു ചെയ്തതു്? വല്ലതും ചെയ്തിരിക്കുമോ! ......ഉണ്ടായിരിക്കുമോ?...... ഉണ്ടായിരിക്കാം! അല്ലാതെ ആരാധ്യനായ അദ്ദേഹം ഇങ്ങനെ പെരുമാറുകയില്ല. ഹാവൂ! ഞാൻ പാപിയാണു്. സാവിത്രിയുടെ ഗദ്ഗദം ക്രമാതീതമായി വർദ്ധിച്ചു.

"ഞാൻ പാപിയാണു്! ഞാൻ പാപിയാണ്!!"

പെട്ടെന്നു് ഒരു കാൽപ്പെരുമാറ്റം സാവിത്രി കേട്ടു. അവൾ വാതൽക്കലേക്കു നോക്കി. മാധവൻ അവിടെ നിൽക്കുന്നുണ്ടായിരുന്നു. തങ്ങിനിന്ന രണ്ടിററു കണ്ണീർത്തുള്ളി മാർദ്ദവമേറിയ സാവിത്രിയുടെ കപോലങ്ങളിലൂടെ ഊർന്നുചാടി. ഉടനെ സാവിത്രിയിൽനിന്നു വേദനാത്മകമായ ഒരു പൊട്ടിക്കരച്ചിലുയർന്നു. അതിൽ ആത്മനിന്ദ നിറഞ്ഞുതുളുമ്പിയിരുന്നു. അപരാധബോധം പ്രകടമായിരുന്നു!

"ഞാൻ പാപിയാണു്!"

സാവിത്രി മാധവന്റെ കാൽക്കൽ ചെന്നു വീണു. മാപ്പിരക്കാനെന്നപോലെ കരയുന്ന സാവിത്രിയെക്കണ്ടപ്പോൾ മാധവനും കരഞ്ഞുപോയി.

"സാവിത്രി!"

മാധവൻ ഹൃദയപൂർവം വിളിച്ചു. സാവിത്രിയുടെ കരച്ചിൽ അത്യുച്ചത്തിലായതേയുള്ളു. [sic: line reads "ത്യുമൂലം വർദ്ധിച്ചതേയുള്ളു"]

"സാവിത്രീ, നിന്നെ ഞാൻ അടിച്ചു, ഇല്ലേ. നിനക്കു വേദനിച്ചോ?

സാവിത്രിക്കു ഉത്തരംപറയാൻ കഴിഞ്ഞില്ല. അവൾ വിങ്ങുകയായിരുന്നു.

"ഞാ-ൻ, ഞാൻ, പാ-പി-യാ-ണു്."

സാവിത്രി ഗദ്ഗദത്തോടെ പറഞ്ഞു.

"അല്ല, സാവിത്രീ, നീ ഒന്നും ചെയ്തില്ല. തെറ്റെന്റേതാണു്."

സാവിത്രിക്കതു വിശ്വസിക്കാൻ കഴിഞ്ഞില്ല. നിറഞ്ഞുതുളുമ്പുന്ന കണ്ണുകളോടെ സാവിത്രി മാധവന്റെ മുഖത്തേക്കു നോക്കി.

"നിങ്ങൾ കര-യരു-തു്."

സാവിത്രി പറഞ്ഞു—അതൊരപേക്ഷയായിരുന്നു. ദയനീയമായ ഒരപേക്ഷ!

"സാവിത്രീ, നീ എന്നെ ഇങ്ങിനെ സ്നേഹിക്കരുതു്—നിന്റെ സ്നേഹം ഭയങ്കരമാണു്! നീ ഇങ്ങിനെ കീഴടങ്ങി—വഴങ്ങരുതു്— അതെനിക്കസഹ്യമാണു്. നീ എന്നെ ഇങ്ങിനെ അനുസരിക്കരുതു്—ആരാധിക്കരുതു്—അതു ദുസ്സഹമാണു്."

സാവിത്രി മാധവന്റെ മുഖത്തേക്കുറ്റുനോക്കി.

"ഞാനങ്ങയെ ആരാധിക്കുന്നു. ഞാനങ്ങയുടെ കടമയറിഞ്ഞ ഒരു ഭാര്യയാണു്—"

"ഇല്ല, സാവിത്രീ. അതു തെറ്റാണു്. നീ ഒരു ഭാര്യയുടെ കടമകളല്ല പഠിച്ചതു്—ഒരു വേലക്കാരിയെയാണു്, ഒരടിമയെയാണു്!"

അല്ല, അങ്ങയിൽനിന്നാണു് ഞാനെന്റെ ഉത്തമഭാര്യയെ വളർത്തിയെടുത്തതു്—

"അല്ല, സാവിത്രീ, അല്ല! അതു ......അതു......നിന്നെ ഞാൻ വഞ്ചിച്ചതായിരുന്നു! വഞ്ചിച്ചതായിരുന്നു!......വഞ്ചകൻ!"

കടുത്ത അമർഷത്തോടെ മാധവൻ വീണ്ടും അലറി: വഞ്ചകൻ!!

അപ്പോൾ അയൽവീട്ടിൽനിന്നു ലക്ഷ്മിയമ്മ തന്റെ ഭർത്താവിനെ ഉച്ചത്തിൽ ശകാരിക്കുന്നതു മാധവനും സാവിത്രിയും കേട്ടു.

"സാവിത്രീ, അതാ അതാണു് കുടുംബത്തിന്റെ ഗാനം!"

സാവിത്രി ഒന്നുമറിയാതെ പകച്ചു നിന്നതേയുള്ളു.

"സാവിത്രീ, ഞാൻ കുടുംബത്തിന്റെ ഒരു ഗാനം ശ്രവിക്കാൻ കൊതിക്കുന്നു. സാവിത്രീ, ഞാനൊരു ഗാനപ്രിയനായി മാറിയിരിക്കുന്നു.

അപ്പോഴും സാവിത്രി പകച്ചു നിന്നതേയുള്ളു.

..............................................

കുറച്ചു ദിവസം കഴിഞ്ഞപ്പോൾ മാധവൻ ഒരു മാസിക സാവിത്രിക്കു കൊടുത്തു. അതവൾ അപ്പോഴും ആവേശത്തോടെ തുറന്നു നോക്കി. അതിൽ മാധവന്റെ ഒരുകഥയുണ്ടായിരുന്നു: അതിന്റെ തലക്കെട്ടു സാവിത്രി പല പ്രാവശ്യവും വായിച്ചു:

"ഒരു സാഹിത്യകാരൻ ഭാര്യയെ വഞ്ചിക്കുന്നു!"

---

(26-ാം പേജിൽനിന്നു തുടർച്ച)

സ്വാഭാവികമായി യുവാക്കന്മാരെ വകവയ്ക്കാത്ത ലില്ലി ഈ യുവാക്കന്മാരെ ഒട്ടും വകവച്ചില്ല.

ഇങ്ങനെ ദിവസങ്ങൾ പലതും കഴിഞ്ഞു. ഇവരൊക്കെ ജോർജിനെ സ്വാമി എന്നാണു വിളിച്ചിരുന്നതെന്നു ലില്ലി മനസ്സിലാക്കി.

അവളുടെ മന്ദഹാസം പൊഴിഞ്ഞിരുന്നു. പരിപാവനമായ മുഖം വാടിത്തളർന്നു. അവൾ സ്വ സഹോദരനെപ്പോലെ സ്നേഹിച്ചിരുന്ന ജോർജിനെയും അവൾ വെറുത്തു. ലോകം മുഴുവനും ഇത്തരം ചെറുപ്പക്കാരെക്കൊണ്ടു നിറഞ്ഞിരിക്കുന്നു എന്നവൾക്കു തോന്നി. അവരാദം ഇന്നവളെ തുറിച്ചുനോക്കുന്ന ഒരു പ്രശ്നമാണു്. പരമാർത്ഥം അവൾക്കല്ലാതെ വേറെ ആർക്കറിയാം.

# അമ്പേ ഇപ്പെണ്ണുങ്ങൾ

## അവർ വിചാരിച്ചാൽ പുരുഷനെ ദേവനാക്കാം
## ആഴ്‌വാഞ്ചേരിയെ അയ്യങ്കാളിയും ആക്കും



## കേരളത്തിലെ വിവിധ കേന്ദ്രങ്ങളിൽ വിജയകരമായി
## പ്രദർശനം നടത്തിവരുന്നു.

# ദേവദാസ്

Regd: No. 5595.

**ARUNA**

Monthly Home Journal in Malayalam




Published by Verghese Kalathil M. A., Kottayam, and Printed at the M. M. Press, Kottayam.